


# BASELIOS MATHEWS II COLLEGE OF ENGINEERING




LAKE VIEW, MUTHUPILAKADU
SASTHAMCOTTA, KOLLAM - 690 520
Tel : 8281801579, 0476 - 2835579
Website : www.bmce.ac.in, Email : admissions@bmce.ac.in




## Kerala University Results 2013 - 14




Detty M. Panickar
Reg.No: 10411031
Score : 9.33




Tom Varghese
Reg.No: 10411045
Score : 8.66




Sreerenjini Nair
Reg.No: 10411055
Score : 9.24




Sithara Pillai
Reg.No: 10411051
Score : 9.14




Jiffy Anna John
Reg.No: 09411046
Score : 9.27




Manish.N.M
Reg.No: 09411028
Score : 8.67




Reshma.S
Reg.No: 09411047
Score : 8.70




Ashiya Jaleel
Reg.No: 09411039
Score : 9.05




Saranya.S.Kumar
Reg.No: 09411055
Score : 8.44

## M.Tech Computer Science and Engineering

### Our Alumini are placed in leading Companies




# ADMISSION REGISTRATION STARTED

ATTRACTIVE SCHOLARSHIPS FOR ORTHODOX MERITORIAL STUDENTS

| GOVT: FEES ONLY | NO DONATION |

courses offered:
B.Tech: ME, CS, EC, EE, AE, CE,
M.Tech:CS

ADMISSION HELPLINE: 8281801579



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 6 പുസ്തകം 71, ജൂൺ 2014



മലങ്കരസഭ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് V മെത്രാപ്പോലീത്തായുടെ (105-ാം ഓർമ്മ)
(ജൂലൈ 12-ന് കോട്ടയം പഴയ സെമിനാരിയിൽ)




President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana
Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;



To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queiries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax.: +91 481 2573234


Rs. 15/-

# BRIEFLY

പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ 30-ാം അടിയന്തിരം ജൂൺ 25-ന് ബുധനാഴ്ച ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ. പ. കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിക്കും.

പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ 40-ാം അടിയന്തിരം ജൂലൈ 5-ന് ശനിയാഴ്ച പത്തനാപുരം മൗണ്ട് താബോർ ദയറാ ചാപ്പലിൽ. പ. കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിക്കും.

ആർദ്ര സൊസൈറ്റിയുടെ വാർഷിക പൊതുയോഗം 2014 ജൂൺ 28 ശനി, 2-ന് ദേവലോകം കാതോലിക്കേറ്റ് അരമനയിലെ ആർദ്ര ഹാളിൽ നടത്തും.

എം.ജി.ഒ.സി.എസ്.എം. 106-ാം വാർഷിക സമ്മേളനം 2014 ഒക്ടോബർ 2 വ്യാഴം മുതൽ 5 ഞായർ വരെ കൽക്കട്ടാ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഭിലായ് സെന്റ് തോമസ് എഞ്ചിനീറിംഗ് കോളേജ് ക്യാംപസിൽ (മാർ തേവോദോസിയോസ് നഗർ) വച്ച് നടത്തും.



www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം. വിലാസം:
www.catholicatenews.in



# മലങ്കരസഭ

10 ജൂൺ 2014

എല്ലാ മാസവും മലങ്കരസഭയുടെ
അക്ഷര പ്രകാശം




## വരിസംഖ്യ

ഇന്ത്യയിൽ
ഒറ്റ പ്രതി:15 രൂപ
ഒരു വർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ

വിദേശത്തേക്ക്
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha


# യാത്രാമൊഴി



**പ**രിശുദ്ധ ബസേലിയോസ് ദിദിമോസ് പ്രഥമൻ വലിയ ബാവ വിശുദ്ധിയുടെ സാന്നിദ്ധ്യമാണ്. വലിയ ബാവ ഇടയ ശുശ്രൂഷയിൽ ഉത്തമമാതൃകയാണ്. അദ്ദേഹത്തിന്റെ ആദ്ധ്യാത്മീക ജീവിതവും സന്യാസ ജീവിതവും അജപാലന ശുശ്രൂഷയിലെ വൈദഗ്ധ്യവും ശ്രേഷ്ഠമായിരുന്നു. സഭയുടെ ഐക്യത്തെക്കുറിച്ച് നല്ല ആഗ്രഹം പുലർത്തി. ക്രൈസ്തവ പാരമ്പര്യങ്ങളെ കോർത്തിണക്കി ദൈവസന്നിധിയിൽ അദ്ദേഹം നടത്തിയ പ്രാർത്ഥന ശ്രേഷ്ഠമാണ്. ഭാരതത്തിലെ ക്രൈസ്തവർക്ക് ഉത്തമ മാതൃകയാണ് 'വലിയ ബാവാ'.

- മേജർ ആർച്ച് ബിഷപ്പ് കർദിനാൾ മാർ ജോർജ് ആലഞ്ചേരി

**ദി**ദിമോസ് ബാവാ മാർത്തോമ്മാ സഭയുടെ വലിയ സ്നേഹിതനും എന്റെ ഉത്തമ സുഹൃത്തുമായിരുന്നു. അദ്ദേഹം താബോർ ആശ്രമത്തിൽ ചേർന്ന് ആശ്രമജീവിതത്തിന്റെ എല്ലാശിക്ഷണങ്ങൾക്കും വിധേയനായി. മികച്ച അദ്ധ്യാപകനും വൈദികനുമായിരുന്നു. മെത്രാപ്പോലീത്തായായും ബാവയായും വളരെ ശോഭിച്ചിരുന്നു. ദേവലോകത്ത് ഞാൻ എത്തുമ്പോൾ എല്ലാം ഹൃദ്യമായി എന്നെ സ്വീകരിക്കും. അദ്ദേഹം പുലർത്തിയ വലിയ സ്നേഹം എന്നെ സന്തോഷിപ്പിക്കുകയും ഇപ്പോൾ ദുഃഖിപ്പിക്കുകയും ചെയ്യുന്നു. മുമ്പ് പോയ വിശുദ്ധന്മാരോടുകൂടെ അദ്ദേഹത്തെ എനിക്കും കാണാം എന്ന് പ്രത്യാശിക്കുന്നു.

- ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ.

**ക്രി**സ്തീയസഭയുടെ താപസമുഖമായിരുന്ന വലിയ ബാവാ തിരുമേനി. അനേകം വർഷങ്ങളിലെ ആത്മബന്ധം അദ്ദേഹവുമായിട്ടുണ്ട്. ലാളിത്യവും ആർജവത്വവുംകൊണ്ട് ശ്രദ്ധേയമായ വ്യക്തിത്വമായിരുന്നു തിരുമേനിയുടേത്. സഭാഐക്യരംഗത്തും വിദ്യാഭ്യാസരംഗത്തും തിരുമേനി നൽകിയ നേതൃത്വം എക്കാലവും ഓർമ്മിക്കപ്പെടും.

- മാർ ജോസഫ് പവ്വത്തിൽ

**വ**ലിയ ബാവായുടെ ധന്യമായ ജീവിതം കേരള സമൂഹത്തിനും ഭാരതത്തിനും നൽകിയ സേവനം അതിമഹത്തായ സാക്ഷ്യമായിരുന്നു. ക്രൈസ്തവ സഭകൾക്ക് ദിശാബോധം നൽകിയ ജീവിതമായിരുന്നു വലിയ ബാവായുടേത്. യാക്കോബായാ സുറിയാനി സഭയുടെ പ്രത്യേകമായ അനുശോചനം അറിയിക്കുന്നു.

- ഡോ. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

**പ**രിശുദ്ധ വലിയ ബാവായുടെ മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു. വലിയ ബാവ സഭയ്ക്കും സമൂഹത്തിനും ചെയ്ത സേവനങ്ങൾ വളരെ വലുതാണ്. അദ്ദേഹത്തിന്റെ പ്രാർത്ഥനാശൈലിയും സഹായ തീഷ്ണമായ മനോഭാവവും എക്കാലവും ഓർക്കും. സഭയ്ക്ക് ശരിയായ നേതൃത്വം നൽകി ജനത്തെ മുഴുവൻ സ്നേഹിച്ച നന്മയുടെ നീണ്ട പ്രവർത്തനങ്ങൾ നൽകിയ പിതാവാണ് വലിയ ബാവ തിരുമേനി.

അദ്ദേഹം മലബാർ ഭദ്രാസനത്തിന്റെ ചുമതല വഹിച്ചപ്പോൾ അവിടെ പല പരിപാടികളിലും എനിക്ക് പങ്കെടുക്കുവാൻ കഴിഞ്ഞു. സ്നേഹത്തോടും സേവന താല്പരതയോടും പ്രവർത്തിച്ച വലിയ ബാവായുടെ കാൽപ്പാദങ്ങളിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു.

- മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി

# Mahapurohitha Prabashanam



## മഹാപുരോഹിത പ്രഭാഷണം

മലങ്കര സഭയെ സംബന്ധിച്ചിടത്തോളം ഭൗതികമായി ഏറ്റവും അധികം നഷ്ടം, മനസ്സിൽ ശക്തിപ്പെടുന്ന സമയമാണിത്. നാല്പതുവർഷക്കാലം മേൽപ്പട്ടക്കാരനായി, മഹാചാര്യനായി, മലങ്കരസഭയെ വഴി നടത്തിയ പ. വലിയ ബാവ പഴയ തലമുറയിലെ 'അവസാനത്തെ' കണ്ണിയാണ്.

മലങ്കരസഭയുടെ സുവർണ്ണ കാലഘട്ടത്തിൽ 1966-ൽ, കോലഞ്ചേരിയിൽ വച്ച് വാഴിക്കപ്പെട്ട പിതാവാണ് പ. വലിയ ബാവ. സഭകൾ യോജിച്ച് പ്രവർത്തിച്ച സുവർണ്ണ കാലമായിരുന്നു അത്. ശാശ്വത സമാധാനം സഭയിൽ ഓളം വെട്ടി നിൽക്കുന്ന സമയത്താണ് അദ്ദേഹം മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടത്.

പ്രതിസന്ധിഘട്ടത്തിൽ 'പ്രാർത്ഥനയാണ് ബലം' എന്നു വിശ്വസിച്ച പിതാവാണ് വലിയ ബാവ. സുപ്രധാന വിഷയങ്ങൾ വരുമ്പോൾ ഞാൻ വലിയ ബാവായുടെ അടുക്കൽ പോയി 'തിരുമേനിയുടെ കൈകൾ ബലഹീനനായ എന്റെ ശിരസ്സിൽ വച്ച് പ്രാർത്ഥിക്കണമെന്ന് പറയുമ്പോൾ ആ കൈകൾ എന്റെ ശിരസ്സിൽ വച്ച് പ്രാർത്ഥിക്കും. ഒരു പോറൽ പോലും ഏൽക്കാതെ ഉദ്ദേശിച്ച കാര്യങ്ങൾ എല്ലാം സാധ്യമാകുമ്പോൾ ഈ പിതാവിന്റെ പ്രാർത്ഥനയുടെ ബലം ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. ആദ്യത്തെ സുന്നഹദോസ് വിളിച്ചു കൂട്ടിയപ്പോഴും 'തിരുമേനിയുടെ കൈ എന്റെ ശിരസ്സിൽ വച്ച് പ്രാർത്ഥിച്ച ശേഷമാണ് സുന്നഹദോസ് ആരംഭിച്ചത്'. അസാധ്യമായ പല കാര്യങ്ങളും വലിയ തിരുമേനിയുടെ പ്രാർത്ഥനയാൽ ഭംഗിയായി പൂർത്തീകരിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. പ്രതിസന്ധി ഉണ്ടാകുമ്പോൾ ഇനി ആരോട് പോയി ചോദിക്കും എന്നത് എന്റെ മനസ്സിനെ അലട്ടുന്നു. ആത്മാർത്ഥതയുള്ള പ്രാർത്ഥനയുടെ ഒരു മാതൃക നമുക്ക് ഭൗതികമായി നഷ്ടപ്പെടുന്നു. എന്നാലും പ. പിതാവ് സ്വർഗ്ഗത്തിൽ നമുക്കുവേണ്ടി പ്രാർത്ഥിക്കും.

മലങ്കരസഭയെ നമ്മുടെ പിതാക്കന്മാർ നയിച്ചിട്ടുള്ളത് നിയമം കൊണ്ടല്ല മനുഷ്യ സ്വാധീനവും കൈകരുത്തും കൊണ്ടല്ല. പണം കൊണ്ടും അല്ല. നിരന്തരമായ പ്രാർത്ഥനയുടെ ബലം കൊണ്ടാണ്. പ്രാർത്ഥിക്കുന്ന മനസ്സുകളുടെ നിലവിളി ദൈവസന്നിധിയിൽ എത്തും. അവിടെ നിന്നും ലഭിക്കുന്ന അനുഗ്രഹങ്ങളുടെ നേട്ടം കൊണ്ട് മാത്രമാണ് 2000 വർഷം പഴക്കമുള്ള ഈ സഭ നിലനിൽക്കുന്നത്.

നമ്മുടെ പിതാക്കന്മാർ അതിബുദ്ധി ശാലികൾ ഒന്നുമല്ല. നമ്മുടെ പിതാക്കന്മാർ തന്ത്രശാലികളുമല്ല. നമ്മുടെ പിതാക്കന്മാർ സാധാരണക്കാരാണ്. പക്ഷെ അവർ പ്രാർത്ഥിക്കുമായിരുന്നു. അവർക്ക് തന്ത്രങ്ങളില്ല. അവർക്ക് രാഷ്ട്രീയമില്ല. അവർക്ക് ധനത്തിന്റെ സ്വാധീനം കൊണ്ട് കാര്യസാധ്യവുമില്ല. കൈക്കരുത്തുകൾ ഉപയോഗിക്കാറില്ല. അസത്യം പറഞ്ഞ് കാര്യങ്ങൾ നേടാൻ ഇഷ്ടപ്പെടാറില്ല. എന്നാൽ സത്യത്തിന്റെയും പ്രാർത്ഥനയുടെയും വഴിയിലൂടെ അവർ സഞ്ചരിച്ചു. മലങ്കരസഭയെ നേരിന്റെ വഴിയിലൂടെ നയിച്ചവരാണ് നമ്മുടെ പിതാക്കന്മാർ. ആ പിതാക്കന്മാരിലെ അവസാനത്തെ കണ്ണികളിൽ ഒരാളാണ് പരിശുദ്ധ വലിയ ബാവാ തിരുമേനി.

പ്രിയമുള്ളവരേ നമുക്ക് അല്പം നൊമ്പരം ഉണ്ട്. വലിയ ബാവായുടെ അഭാവം മൂലം ഉണ്ടാകുന്ന നൊമ്പരം ശക്തമാണ്. സ്വർഗ്ഗസന്നിധിയിൽ ഇരുന്ന് ഈ പിതാവ് നമ്മുടെ സങ്കടം കേൾക്കും. നമുക്കായി പ്രാർത്ഥിക്കും. ഈ സഭ മുന്നേറും. 21-ാം നൂറ്റാണ്ടിൽ ഈ സഭയ്ക്ക് ഒരു പോറലും ഏൽക്കാതെ മുമ്പോട്ടു പോകുവാൻ കഴിയും. ദൈവസന്നിധിയിൽ സ്വാധീനമുള്ള, കരുത്തുള്ള പിതാക്കന്മാർ സ്വർഗ്ഗത്തിൽ നമുക്കുവേണ്ടി കാത്തിരിപ്പുണ്ട്. പ. വലിയ ബാവായുടെ മദ്ധ്യസ്ഥത യാചിച്ച് പ്രസംഗം അവസാനിപ്പിക്കുന്നു.

*(പ. വലിയ ബാവായുടെ കബറടക്ക ശുശ്രൂഷ മദ്ധ്യേ പത്തനാപുരം മൗണ്ട് താബോർ ദയറായിൽ നടത്തിയ പ്രസംഗ സംഗ്രഹം. 28-5-2014)*

EDITORIAL

# താപസ തേജസ്




## LIFE AND WAY IN MONASTIC DISCIPLESHIP

**മൗനവും സഹനവും വ്രത വിശുദ്ധിയിൽ സ്ഫുടം ചെയ്ത പിതാവാണ് വലിയ ബാവ**

*പുരോഹിതൻ അവന് സ്വന്തമല്ല.*
ബലിയും സ്തോത്രവും സാക്ഷ്യവുമാകുന്നു.

(ഫുൾട്ടൻ ജെ. ഷീൻ).

* * *

ഭാരതീയ ക്രൈസ്തവ ചരിത്രത്തിലെ ഒരദ്ധ്യായത്തിന് തിരശ്ശീല വീഴുന്നു. വ്യക്തി ജീവിതത്തെ ആദ്ധ്യാത്മികതയുടെ ഭാഗമായി മാത്രം കണ്ട ആ മഹായോഗിയുടെ യാത്ര നമുക്കായി കർമ്മ പാഠങ്ങൾ ശേഷിപ്പിച്ചു കൊണ്ടാണ്...

(മലയാള മനോരമ: മുഖപ്രസംഗം)

* * *

മക്കളെ പ്രാർത്ഥിക്കുക, ഉപവസിക്കുക, നോമ്പ് അനുഷ്ഠിക്കുക, സത്യം പറയുക എന്നു പഠിപ്പിച്ച പിതാക്കന്മാരുടെ പാരമ്പര്യമാണ് മലങ്കരസഭയ്ക്കുള്ളത്. സത്യത്തിന്റെയും പ്രാർത്ഥനയുടെയും വഴിയിലൂടെ അവർ സഞ്ചരിച്ചു. ആ പൈതൃകത്തിന്റെ മഹത്തായ കണ്ണിയാണ് പ. വലിയ ബാവ.

(പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ)

മൗനത്തിന്റെ വിശുദ്ധി പകർന്ന താപസ തേജസാണ് 'പരിശുദ്ധ വലിയ ബാവ'. വ്രതവിശുദ്ധിയും മനനത്തിന്റെ തപശ്ചര്യയും ആ ജീവിതത്തെ ഉജ്ജ്വലമാക്കി. നിരന്തരമായ പ്രാർത്ഥനയും ഉപവാസവും ആരാധനയും വഴി നേടിയ ആത്മീയ ശിക്ഷണം ജീവിതത്തെ വെളിച്ചത്തിന്റെ തീർത്ഥാടനമാക്കി.

ബാല്യത്തിൽ തന്നെ ദാരിദ്ര്യവും ഉപവാസവും മൗനവും സ്വീകരിച്ച് സന്യാസത്തിന്റെ അകവും പുറവും വിശുദ്ധിയിൽ മുദ്രിതമാക്കി. പത്തനാപുരം താബോർ മലയിലെ വ്രതനിഷ്ഠ നിറഞ്ഞ ജീവിതചര്യ ഇടയ പരിപാലനത്തിന്റെ എല്ലാത്തലങ്ങളിലും കാത്തുസൂക്ഷിച്ചു.

മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായി 84-ാം വയസ്സിൽ അവരോധിതനായി. സുധീരമായ അഞ്ചു വർഷത്തെ ഭരണകാലം മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ആത്മീയ നവോത്ഥാനത്തിന്റെ വെളിച്ചം പകർന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നാലു തവണ വിളിച്ചുകൂട്ടി. പരുമല സെമിനാരിയിൽ 2006 സെപ്റ്റം. 21 നും ഒക്ടോബർ 12-നുമായി നത്തിയ മലങ്കര അസോസിയേഷന്റെ രണ്ട് തുടർയോഗങ്ങളിൽ അദ്ധ്യക്ഷത വഹിച്ചു. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ പിൻഗാമിയായി തെരഞ്ഞെടുത്തു.

2007 മാർച്ച് 21-ന് പരുമലയിൽ മലങ്കര അസോസിയേഷനിൽ അധ്യക്ഷത വഹിച്ച് വൈദിക ട്രിസ്റ്റി, അത്മായ ട്രസ്റ്റി എന്നിവരുടെയും മാനേജിംഗ് കമ്മറ്റിയുടെയും തെരഞ്ഞെടുപ്പ് നടത്തി. 2008 സെപ്റ്റം. 11-ന് പാമ്പാക്കുടയിലും 2010 ഫെബ്രു. 17-ന് ശാസ്താംകോട്ടയിലും നടന്ന മലങ്കര അസോസിയേഷനിൽ അധ്യക്ഷത വഹിച്ചു. ഏഴുവീതം 14 മെത്രാപ്പോലീത്തന്മാരെ തെരഞ്ഞെടുത്തു. 2009 ഫെബ്രു 19-ന് പുതുപ്പള്ളിയിലും 2010 മെയ് 12-ന് കോട്ടയം ഏലിയാ കത്തീഡ്രലിലുമായി യഥാക്രമം അവരെ വാഴിച്ചു.

മലങ്കരസഭയിലെ ചില ഭദ്രാസനങ്ങൾ പുനർനിർണ്ണയിച്ച് അഹമ്മദാബാദ്, ബാംഗ്ലൂർ, ബ്രഹ്മവാർ, അടൂർ-കടമ്പനാട്, കൊട്ടാരക്കര-പുനലൂർ, നിലയ്ക്കൽ എന്നീ ഭദ്രാസനങ്ങൾ രൂപീകരിച്ചു.



## EDITORIAL

ലോകത്തെ വിവിധ ഓർത്തഡോക്സ് സഭകളുമായുള്ള ബന്ധം മെച്ചപ്പെടുത്തുന്നതിനും സാഹോദര്യബന്ധം അരക്കിട്ടുറപ്പിക്കുന്നതിനും ദിദിമോസ് പ്രഥമന്റെ ഭരണകാലത്ത് അവസരങ്ങളുണ്ടായി. ദിദിമോസ് ബാവായുടെ ക്ഷണം സ്വീകരിച്ചുകൊണ്ട് റഷ്യൻ ഓർത്തഡോക്സ് സഭയുടെ കിറിൾ മെത്രാപ്പോലീത്താ (2006), അർമ്മീനിയൻ സുപ്രീംകാതോലിക്കാ കരേക്കിൻ രണ്ടാമൻ (2008), എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ പൗലോസ് (2008), സിലീഷ്യൻ കാതോലിക്കാ ആരാം പ്രഥമൻ (2010) എന്നിവർ മലങ്കര സന്ദർശിച്ചു. സഭകളുടെ ലോക കൗൺസിൽ ജനറൽ സെക്രട്ടറി ഡോ. സാം കോബിയാ (2007) ദേവലോകത്ത് എത്തി പ. ദിദിമോസ് പ്രഥമനെ സന്ദർശിച്ചു.

ആഫ്രിക്കൻ രാജ്യമായ ലെസോത്തോയിലെ ഉപ പ്രധാനമന്ത്രി ആർബാർഡ് ലിഹാഹ്ലയും ദേവലോകത്ത് വന്ന് പരിശുദ്ധ ബാവായെ സന്ദർശിച്ചു. കോപ്റ്റിക് സഭാ തലവൻ പോപ്പ് ഷെനൗഡാ മൂന്നാമനെ കെയ്റോയിൽ വച്ചും അസീറിയൻ പാത്രിയർക്കീസ് ദിൻഹാ നാലാമനെ ഷിക്കാഗോയിൽ വച്ചും പ. ബാവാ സന്ദർശിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുമായുള്ള അഭേദ്യബന്ധത്തിന്റെയും സഹകരണത്തിന്റെയും സാഹോദര്യത്തിന്റെയും സൂചനയായി പരിശുദ്ധ ദിദിമോസ് പ്രഥമൻ അർമ്മീനിയൻ സുപ്രീം കാതോലിക്കാ കരേക്കിൻ രണ്ടാമനും സിലീഷ്യൻ കാതോലിക്കാ ആരാം പ്രഥമനും എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ പൗലോസിനും ' മലങ്കരസഭയുടെ പരമോന്നത ബഹുമതിയായ 'ഓർഡർ ഓഫ് സെന്റ് തോമസ്' നൽകി ആദരിച്ചു.

മലങ്കരസഭയുടെ നവോത്ഥാനത്തിനു നേതൃത്വം നൽകിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനെ 'സഭാതേജസ്' എന്ന സ്ഥാനനാമം നൽകി ആദരിച്ചതും ദിദിമോസ് ബാവാണ്. പള്ളി ഇടവകപ്പൊതുയോഗങ്ങളിൽ വനിതകൾക്ക് അംഗത്വം നൽകിയതും പരിശുദ്ധ ദിദിമോസ് ബാവായുടെ ഭരണകാലത്താണ്. മലങ്കര അസ്സോസിയേഷനിൽ വരണാധികാരിയായി രണ്ടു തവണ ഒരു വനിതയെ നിയമിച്ചതും ദിദിമോസ് ബാവായാണ്.

മുൻഗാമിയിൽ നിന്ന് അഭിഷിക്തനായ ദിദിമോസ് പ്രഥമൻ ബാവാ പിൻഗാമിയെ വാഴിച്ചുകൊണ്ടാണ് സ്ഥാനത്യാഗം ചെയ്തത്. ഒരു സന്യാസിയുടെ നിസ്സംഗതയോടെ, ദിദിമോസ് പ്രഥമൻ ബാവാ അധികാരം വിട്ടൊഴിഞ്ഞത് സ്വന്തം ഇഷ്ടപ്രകാരമായിരുന്നു. പിൻഗാമിയെ വാഴിക്കാൻ പരുമലപ്പള്ളിയിൽ നടന്ന ശുശ്രൂഷയിൽ ദിദിമോസ് പ്രഥമൻ മുഖ്യ കാർമ്മികത്വം വഹിക്കുകയും ചെയ്തു.

മലങ്കര സഭാ ചരിത്രത്തിൽ നിരവധി റിക്കോർഡുകൾക്ക് പ. വലിയ ബാവ അർഹതനേടി: 2005-ൽ കാതോലിക്കായാകുമ്പോൾ വയസ്സ് 84 ആണ്. ഏറ്റവും കൂടിയ പ്രായത്തിൽ കാലം ചെയ്ത കാതോലിക്കായും (92 വയസ്സ്) പ. വലിയ ബാവായാണ്. യോജിച്ച സഭയിൽ തെരഞ്ഞെടുക്കപ്പെടുകയും (1965) വാഴിക്കപ്പെടുകയും (1966) ചെയ്തവരിൽ ഏറ്റവും അവസാനം കാലം ചെയ്തതും വലിയ ബാവായാണ്. മുൻഗാമിയാൽ (പ. മാത്യൂസ് ദ്വിതീയൻ) വാഴിക്കപ്പെടുകയും (2005) പിൻഗാമിയെ (പ. പൗലോസ് ദ്വിതീയൻ) വാഴിക്കുകയും (2010) ചെയ്ത ഏക പൗരസ്ത്യ കാതോലിക്കായാണ് ഈ പുണ്യ പിതാവ്. മലങ്കരസഭയിൽ ഏറ്റവും കൂടുതൽ (14) മേല്പട്ടക്കാരെ വാഴിക്കുവാൻ അദ്ദേഹത്തിന് ഭാഗ്യം സിദ്ധിച്ചു. ഒരുമിച്ച് 7 പേരെ വാഴിച്ചതും ആദ്യസംഭവമാണ്. പ. മാത്യൂസ് ദ്വിതീയൻ ബാവാ, ഏബ്രഹാം മാർ ക്ലിമീസ്, പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, പ. ഔഗേൻ ബാവാ എന്നിവർ കഴിഞ്ഞാൽ മലങ്കരസഭയിൽ ഏറ്റവും കൂടുതൽ കാലം (17,442 ദിവസം / 47 വർഷം 9 മാസം 2 ദിവസം) മേൽപ്പട്ടക്കാരനായിരുന്നു അദ്ദേഹം. ഏറ്റവും ഹ്രസ്വ കാലയളവിൽ (2005 - 2010) ഒരു തവണ മൂറോൻ കൂദാശയും നാല് മലങ്കര അസോസിയേഷൻ യോഗങ്ങളും (2006, 2007, 2008, 2010) വിളിച്ചുകൂട്ടിയ മലങ്കര മെത്രാപ്പോലീത്താ. തുടർച്ചയല്ലാത്ത രണ്ടു ദിവസങ്ങളിലായി (2006 സെപ്റ്റംബർ 21, ഒക്ടോബർ 12) ഒരു അസോസിയേഷൻ സമ്മേളിച്ചതും മലങ്കരസഭാ ചരിത്രത്തിലെ അപൂർവതയാണ്. പൗരസ്ത്യ ദേശത്തെ 90-ാമതും മലങ്കരയിലെ ഏഴാമത്തെ കാതോലിക്കായുമായ വലിയ ബാവാ 20-ാമത്തെ മലങ്കര മെത്രാപ്പോലീത്തായാണ്.

സന്യാസ ജീവിതത്തിന്റെ വിശുദ്ധി ഹൃദയത്തിൽ സ്വാംശീകരിച്ച് വാക്കിലും പ്രവൃത്തിയിലും നൈർമല്യം പകർന്ന കർമ്മയോഗിയാണ് വലിയ ബാവാ. പത്തനാപുരം താബോർ ദയറായിൽ നിന്നും മലബാറിലും തുടർന്ന് മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷപദവിയിൽ എത്തിയിട്ടും വ്രതവിശുദ്ധ ജീവിതത്തിന്റെ ലാളിത്യവും സഹനവും 'വിളയും' 'തെരഞ്ഞെടുപ്പു'മായി പരിപാലിച്ചു. പ്രാർത്ഥനയും ഉപവാസവും നോമ്പും ആ ജീവിതക്രമത്തിന്റെ വഴിയും വെളിച്ചവുമായിരുന്നു. സഭയെ രൂപാന്തരപ്പെടുത്താൻ വിശ്വാസികൾക്ക് ഈ പുണ്യപിതാവ് ആത്മീയ ഊർജ്ജം പകർന്നു. ആത്മവിശുദ്ധിയിൽ ഇടയ ശുശ്രൂഷ 'ബലിയും സ്തോത്രവും സാക്ഷ്യ'വുമെന്ന് വെളിപ്പെടുത്തിയ പരിശുദ്ധ ദിദിമോസ് വലിയ ബാവായ്ക്ക് മലങ്കര സഭാമക്കളുടെ ഹൃദയാഞ്ജലി.

> "അജപാലന ശുശ്രൂഷയിൽ വെടിപ്പും വിശുദ്ധിയും പകർന്ന് വെളിച്ചമായിത്തീർന്ന പരിശുദ്ധ വലിയ ബാവാ പൗരസ്ത്യ ആദ്ധ്യാത്മിക ജീവിതത്തിന്റെ വെടിപ്പിൻ മുദ്രയാണ്."

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com



# യാമങ്ങളുടെ കാവൽക്കാരൻ

■ ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ

വിശുദ്ധിയുടെ പരിമളം വിതറിയ സ്നേഹ ചൈതന്യമായിരുന്നു പരിശുദ്ധ വലിയ ബാവ. നിരന്തരമായ പ്രാർത്ഥന, ധ്യാനം, മൗനം എന്നിവ എല്ലാം ആ ജീവിതത്തെ ശ്രേഷ്ഠമാക്കി. ഏഴുനേരത്തേ പ്രാർത്ഥനകളും വേദവായനയും മുടങ്ങാതെ നടത്തിയ പുണ്യപിതാവ്. ശ്രുതിമധുരമായ സംഗീതത്തിന്റെ ദിവ്യഗായകനായിരുന്നു. 'യാമങ്ങളുടെ കാവൽക്കാര'നാണ്. പ്രാർത്ഥനകൾക്കായി യാമങ്ങൾ നോക്കി പാർത്തിരുന്നു.

'ഞാൻ എന്റെ കണ്ണ് യാമങ്ങളെ നോക്കികൊണ്ടിരിക്കുന്നു' എന്ന സങ്കീർത്തനം പോലെ. ഒരു യാമ പ്രാർത്ഥന പോലും മുടങ്ങിയിട്ടില്ല. പ്രാർത്ഥനയിലും ധ്യാനത്തിലും പ്രത്യേകമായ നിഷ്ഠ പുലർത്തി. വിശുദ്ധ കുർബ്ബാനയ്ക്കും ആരാധനകൾക്കും ശരിയായ തയ്യാറെടുപ്പും ഒരുക്കവും നടത്തിയിരുന്നു.

പ്രതിസന്ധിഘട്ടത്തിൽ എല്ലാം മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് അഭയപ്പെടുന്നത് വിശുദ്ധ ദൈവമാതാവിനോടും പരിശുദ്ധ പരുമല തിരുമേനിയോടുമാണ്. വലിയ ബാവായ്ക്ക് ഗുരുക്കന്മാരെക്കുറിച്ച് ദീർഘമായ വർണ്ണനകൾക്ക് ഞാൻ സാക്ഷിയാണ്. തോമാ മാർ ദീവന്നാസിയോസ് പ. ഗീവർഗീസ് ദ്വിതീയൻ, പ. ഔഗേൻ പ്രഥമൻ തുടങ്ങിയ ഗുരുക്കന്മാരെക്കുറിച്ച് എപ്പോഴും പറയുമായിരുന്നു.

എന്റെ ജീവിതത്തെ വളരെ ആകർഷിച്ച വ്യക്തിത്വമാണ് 'വലിയ ബാവ'. ഹൈസ്ക്കൂൾ വിദ്യാർത്ഥിയായിരുന്നപ്പോൾ ആരംഭിച്ച ബന്ധം ഇത്രത്തോളം എത്തി. ഒൻപതാം ക്ലാസ്സിൽ പഠിച്ചപ്പോൾ വി. മദ്ബഹായിലെ ശുശ്രൂഷകനായി കൈവെയ്പ് നൽകി. ഇടവക സന്ദർശനത്തിന് എത്തുമ്പോൾ പ്രത്യേകമായ സ്നേഹവും വാത്സല്യവും പ്രകടിപ്പിച്ചു.

പൗരോഹിത്യ സ്ഥാനത്തിലെ എല്ലാ നൽവരങ്ങളും നൽകിയത് എന്റെ ഗുരുവും പിതാവും മാർഗ്ഗദർശിയുമായ പ. വലിയ ബാവ തിരുമേനിയാണ്.

2005 നവംബർ ഏഴുമുതൽ അദ്ദേഹത്തിന്റെ പ്രിൻസിപ്പൽ സെക്രട്ടറിയായി പ്രവർത്തിക്കുവാൻ സാധിച്ചു. സെക്രട്ടറിയായി ചുമതല ഏറ്റപ്പോൾ പ്രത്യേകമായി ഉപദേശിച്ചു:

'എല്ലാ കാര്യങ്ങളും ഭംഗിയായി ചെയ്യണം. അച്ചന് ചെയ്യുവാൻ സാധിക്കാത്ത കാര്യങ്ങളെ എന്റെ അടുക്കൽ കൊണ്ടുവരാവു.' വീണ്ടും അദ്ദേഹം മൂന്നു കാര്യങ്ങൾ പറഞ്ഞു:

'ഓരോന്നും ആലോചിച്ച് ഉചിത തീരുമാനങ്ങൾ കൈക്കൊള്ളണം. തീരുമാനങ്ങൾ നടപ്പിലാക്കുവാൻ വേഗതവേണം. ഞാൻ എഴുതുന്ന കല്പനകൾ പിൻവലിക്കുവാൻ ഇടയാകരുത്' ഭരണ സംവിധാനങ്ങൾ സൂക്ഷ്മതയോടും കൃത്യതയോടും നിർവ്വഹിക്കുവാൻ പരിശീലിപ്പിക്കുകയായിരുന്നു എന്ന് പിന്നീടാണ് അറിഞ്ഞത്.

മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തെ ചോദ്യം ചെയ്ത് തർക്കം വന്ന അവസരത്തിൽ സുസ്ഥിരചിത്തനായി അദ്ദേഹം പറഞ്ഞു:

'എന്നെ ഈ സ്ഥാനത്തേക്ക് നിയമിച്ചത് ദൈവമാണ്. ആർക്കും









അത് കളയുവാൻ കഴിയില്ല.'

കോടതിവിധി അനുകൂലമായി വന്നപ്പോഴും അതിൽ പ്രത്യേകമായ ഒരു ആഹ്ലാദവും പ്രകടിപ്പിച്ചില്ല.

ധീരത, സമചിത്തത, വിശ്വാസം എന്നിവയിലെല്ലാം ഉദാത്ത മാതൃക പ്രകടിപ്പിച്ചു. ഭാരതീയ സന്യാസ ശൈലിയും പൗരസ്ത്യ പിതാക്കന്മാരുടെ ജീവിതവും സമന്വയിപ്പിച്ച് വ്രതനിഷ്ഠയുള്ള ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്.

ദീർഘനേരത്തെ രഹസ്യ പ്രാർത്ഥനയും ധ്യാനവും മുടങ്ങാതെ നടത്തിയിരുന്നു. രാത്രി യാമങ്ങളിൽ മുട്ടിന്മേൽ നിന്ന് പ്രാർത്ഥിക്കും. അതിനാലാണ് പകൽ സമയത്ത് ചിലപ്പോൾ ഉറങ്ങിപ്പോകുന്നത്.

മലബാറിൽ ഭദ്രാസനാധിപനായി 1966-ൽ ചുമതല ഏൽക്കുമ്പോൾ രണ്ട് ഓടിട്ട പള്ളികളേ ഉള്ളൂ. എല്ലാം പുല്ലു മേഞ്ഞ കൊച്ചു പള്ളികൾ. കഠിനമായ അദ്ധ്വാനവും, നിരന്തരമായ പ്രാർത്ഥനയും അസാധാരണമായ ധിഷണാശക്തിയുമാണ് മലബാർ ഭദ്രാസനത്തെ വളർത്തിയത്. ഇത് പ്രാർത്ഥനയിൽ നിന്നും ആർജ്ജിച്ച ആത്മീയ ഊർജ്ജമാണ്.

മലങ്കര മെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായും എന്ന നിലയിൽ മലങ്കര സഭയിൽ പൊതുവായി ഉണ്ടാക്കിയ അച്ചടക്കവും ക്രമീകൃതമായ ഭരണശൈലിയും ശ്രദ്ധേയമാണ്. മേൽപ്പട്ട സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിൽ കൃത്യമായ മാനദണ്ഡങ്ങൾ പാലിച്ചതുകൊണ്ട് രണ്ടു പ്രാവശ്യമായി 14 പേരെ മെത്രാപ്പോലീത്തന്മാരായി വാഴിക്കുവാൻ കഴിഞ്ഞു.

ഗുരു ഭക്തിയും ഗുരുവാത്സല്യവും കാത്തുസൂക്ഷിച്ച അദ്ദേഹം മുൻഗാമിയോടും പിൻഗാമിയോടും ആദരവോടും ഭക്തിയോടും ഇടപെട്ടു. പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയും 'വലിയ ബാവായുടെ ഏതൊരു ആഗ്രഹവും അതുപോലെ നടപ്പാക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു.'

2010 ഒക്ടോബർ 31-ന് സ്ഥാനത്യാഗം ചെയ്തെങ്കിലും പ്രാർത്ഥനയിലും ധ്യാനത്തിലും മൗനത്തിലും ദേവലോകത്ത് താമസിച്ചു. വളരെ അനുഗ്രഹകരമായ ശുശ്രൂഷകൾ ദേവലോകത്തും പരുമല ആശുപത്രിയിലും ലഭ്യമായി. സെക്രട്ടറിമാരായി പ്രവർത്തിച്ച യൽദോസ് ഏലിയാസ് അച്ചനും ലിജു ശമുവേൽ അച്ചനും ഭംഗിയായി വലിയ ബാവായെ പരിചരിച്ചു. പരുമല ആശുപത്രിയിലെ ഡോ. മാത്യു തോമസിന്റെ നേതൃത്വത്തിലുള്ള വിദഗ്ധമായ സംഘം വളരെ ഫലപ്രദമായ ചികിൽസകൾ 'വലിയ ബാവാ' തിരുമേനിയ്ക്ക് നൽകിയതും നന്ദിയോടെ ഓർക്കുന്നു.

പരുമല ആശുപത്രിയിൽ മെയ് 26-ന് വൈകിട്ട് 7.30-ന് ആ പുണ്യപിതാവ് ശാന്തമായി യാത്രയായി. ആ മുഖത്തെ ഗാംഭീര്യവും തേജസ്സും കണ്ടപ്പോൾ സത്യമായും അദ്ദേഹം ഒരു വിശുദ്ധ തേജസ്സായി... ആകാശ വിതാനത്തിലെ നക്ഷത്രങ്ങൾ സംസാരിക്കാറില്ല. അവയുടെ പ്രകാശം ഹൃദ്യമാണ്. അതേപോലെ മൗനത്തെ പ്രണയിച്ച ഈ പുണ്യപിതാവിന്റെ നിത്യ സാന്നിധ്യം ആനന്ദം പകരുന്ന മാധുര്യമാണ്. സ്വർഗ്ഗത്തിൽ ഇന്ന് ഒരു പരിശുദ്ധൻ ജനിച്ചിരിക്കുന്നു. പരിശുദ്ധ പിതാവിന്റെ മുമ്പിൽ ശിരസ് നമിച്ച് മദ്ധ്യസ്ഥത യാചിക്കുന്നു. ■



പരിശുദ്ധ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ ഭൗതിക ശരീരം പത്തനാപുരം മൗണ്ട് താബോർ ദയറായിൽ ദർശിക്കാനെത്തിയ ജേക്കബ് മാത്യു (ജോജോ) മലേഷ്യ, മദർ സൂസൻ കുരുവിള, മാത്യു റമ്പാൻ, സിസ്റ്റർ നവോമി എന്നിവർ പരിശുദ്ധ ദിദിമോസ് വലിയ ബാവായുടെ സെക്രട്ടറി ഫാ. എൽദോസ് ഏലിയാസിനോടൊപ്പം.



# ത്യാഗത്തിന്റെ ഇതിഹാസം

ഡോ. യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താ

ത്യാഗം ശീലമായവർക്ക് പരിത്യാഗം പുതുമയല്ല. ത്യാഗം സ്ഥാനമാനങ്ങൾക്കു മാത്രമല്ല, അതിന്റെ പരമകോടിയിൽ, ഇച്ഛകളും വാക്കുകളും എല്ലാം പരിത്യജിക്കപ്പെടും. സ്ഥിതപ്രജ്ഞർ ഈ ഗണ ത്തിൽപ്പെടുന്നവരാണ്. അധികാര-ആദരവുകളുടെ പീഠം കയറുമ്പോൾ അവർക്ക് ഗർവ്വുണ്ടാവില്ല; ചെങ്കോൽ ഉപേക്ഷിക്കുമ്പോൾ നഷ്ടബോധവുമില്ല. എക്കാലത്തും ഇത്തരം യോഗികൾ തുലോം കുറഞ്ഞിരിക്കും. എല്ലാ മമതകളോടും വിട പറയുന്നതാണ് ത്യാഗത്തിന്റെ വഴി. മമത കുറയുമ്പോൾ അത്രകണ്ട് ആന്തരിക സ്വാതന്ത്ര്യം വർദ്ധിക്കും. സ്ഥാനങ്ങളും അധികാരശ്രേണികളും അത്യാകർഷകമായിരിക്കുന്ന സാഹചര്യങ്ങളിൽ ത്യാഗംതന്നെ ത്യജിക്കപ്പെടുന്നതാണ് സ്ഥിതി!

വളരെ ചെറുപ്രായത്തിൽ വീടും നാടും ഉപേക്ഷിച്ച്, സന്ന്യാസാർത്ഥിയായി കാട്ടുപത്തനാപുരത്തെത്തുന്ന രംഗത്താണ് പരിത്യാഗത്തിന്റെ ഉറവ പൊട്ടുന്നത്. ത്യാഗമില്ലാതെ സന്ന്യാസമില്ലല്ലോ. ഏഴു പതിറ്റാണ്ടുകൾക്കപ്പുറം ശീലിച്ചു തുടങ്ങിയ കഠിന പരിത്യാഗം, ആയുസ്സു മുഴുവൻ നീളുന്ന ഒരു തപഃശ്ചര്യയുടെ അഗാധത്തിലേക്കിറങ്ങുന്നതിന്റെ ചരിത്രമാണ് പിൽക്കാലം. പൂർവ്വാശ്രമത്തിലും നിഴലുകൾക്കു നീളമേറുന്ന സായാഹ്നത്തിലും ഒരുപോലെ, ഒരു തെളിനീർ പ്രവാഹംപോലെ ഇതേ പരിത്യാഗശീലം കാണുന്നു.

നിർമ്മമതയും മൗനവും വിനയത്തിലൂന്നിയ നിസ്വാർത്ഥതയും അദ്ദേഹത്തിനെന്നും കൂടെപ്പിറപ്പുകളായിരുന്നു. ഉഗ്രപ്രതാപിയും മഹാതേജസ്വിയുമായിരുന്ന മാർ തോമ്മാ ദീവന്നാസ്യോസ് എന്ന സഭാപ്രതിഭ സന്ന്യാസത്തിന്റെ ഉൾക്കാമ്പു തൊട്ടറിഞ്ഞാസ്വദിച്ച പരിത്യാഗിയായിരുന്നു. ഏറ്റമധികം മൂല്യമുള്ള മുത്തുകൾ തേടുന്ന രത്നവ്യാപാരിയെപ്പോലെ, ഉത്തമരായ സന്ന്യാസാർത്ഥികളെ കണ്ടുപിടിക്കാൻ അദ്ദേഹത്തിന് പ്രത്യേക ഒരു വിരുതുതന്നെയുണ്ടായിരുന്നു. അത്തരമൊരു നിരന്തര അന്വേഷണത്തിലെവിടെയോ ആണ് 'മാവേലി'യുടെ നാമധാരിയായ നാട്ടിൽനിന്ന് ഭാവിയിൽ മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനാവാൻ വിളി ഉണ്ടായിരുന്ന 'കുഞ്ഞോ മ്മാച്ചൻ' എന്ന (സി. ടി. തോമസ്) മുത്തിനെ മഹാനായ മാർ ദീവന്നാസ്യോസ് കണ്ടെത്തി സ്വന്തം ശേഖരത്തിലാക്കിയത്.

മെത്രാൻസ്ഥാനത്തിന്റെ അധികാര-സേവന ചിഹ്നമായ അംശവടി പ്രാപിക്കുമ്പോഴും, പരുമലയിൽവെച്ച് പരമോന്നത പീഠമായ മലങ്കര കാതോലിക്കാസ്ഥാനം പ്രാപിക്കുമ്പോഴും ഭാവം ഒന്നുതന്നെയായിരുന്നു. ശാന്തതയും നിസ്സംഗതയും. ഒന്നിനോടും വിശേഷാൽ മമതയില്ല. ഒരിക്കലും ഒന്നുകൊണ്ടും നിലവിട്ടുപോകില്ല, excited ആവുകയില്ല. ആ നിഷ്ഠാലോകത്ത് സൂര്യചന്ദ്രന്മാർക്കും നക്ഷത്രങ്ങൾക്കും ഋതുഭേദങ്ങൾക്കും ഒരു നിശ്ചിത ക്രമവും വേഗവുമുണ്ട്. അതിന് ഭംഗമോ അന്തരമോ വരുത്താൻ ഒരു ശക്തിക്കും നേട്ടത്തിനും ആവുമായിരുന്നില്ല. ഇതാണ് അപൂർവ്വതകളുടെ അപൂർവ്വത.

സമകാലീനരെ ആശ്ചര്യപ്പെടുത്തുന്നതായിരുന്നു എക്കാലവും അദ്ദേഹത്തിലെ ഈ നിസ്സംഗതാഭാവം. ജീവിതത്തിന്റെയും പെരുമാറ്റത്തിന്റെയും ഗതിവേഗത്തെ, കുതിരയെ കടിഞ്ഞാൺകൊണ്ടെന്നപോലെ നിർബന്ധപൂർവ്വം നിയന്ത്രിച്ചിരുന്നു.

സ്ഥാനങ്ങൾക്കുള്ള കാംക്ഷയാൽ വലയാതെ അനുസരണത്തിലും മൗനത്തിലും സ്വയനിഗ്രഹത്തിലും പരിത്യാഗത്തിലും 'വളരാൻ' എത്രപേർ ഇന്നുണ്ടാവും? ഈ തലമുറയിൽ ദിദിമോസ് ബാവായ്ക്കു തുല്യനായി അദ്ദേഹത്തെ മാത്രമേ കാണുന്നുള്ളൂ. സിംഹാസനത്തിന്റെ പകിട്ടൊന്നും അദ്ദേഹത്തിന്റെ മസ്തിഷ്കത്തെ തൊട്ടുതീണ്ടിയിട്ടില്ല! മറിച്ച്, മൗനമെന്ന വാല്മീകത്തിൽ അഗ്നി ഒളിപ്പിക്കുന്ന, മനംനൊന്ത പ്രാർത്ഥനയ്ക്ക് ഫലമുണ്ടാകുമെന്ന് അദ്ദേഹം എത്രയോ തവണ തെളിയിച്ചിരിക്കുന്നു!

മഹാഭാഗ്യവാനാണ് ഈ മാമുനി. ഉത്തമനായ ഒരു ഗുരുവിനെ ലഭിക്കുന്നതു ഭാഗ്യമാണെങ്കിൽ, ഈ പിതാവിന്റെ സുകൃതം തനിക്ക് മൂന്നു ഗുരുക്കന്മാർ ഉണ്ടായിരുന്നു എന്നതാണ്. പ. കല്ലാച്ചേരിൽ ബാവാ, പ. ഔഗേൻ ബാവാ, മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി ഇവരായിരുന്നു ആ ഗുരുക്കന്മാർ. വലിയബാവായുടെ ജീവിതവിശുദ്ധി, പ. ഔഗേൻ ബാവായുടെ വിനയവും മൗനവും, മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സന്ന്യാസനിഷ്ഠയും, ത്യാഗമനോഭാവവും വാത്സല്യവും

# വലിയ ബാവായ്ക്ക് യാത്രാമൊഴി



**പത്തനാപുരം:** മലങ്കര ഓർത്തഡോക്സ് സഭയുടെ മുൻ പരമാധ്യക്ഷൻ പ. ബസേലിയോസ് മാർത്തോമ്മ ദിദിമോസ് പ്രഥമൻ വലിയ ബാവായ്ക്ക് കണ്ണീരിൽ കുതിർന്ന യാത്രാമൊഴി. ഭൗതിക ശരീരം പരുമല, പഴയ സെമിനാരി, ദേവലോകം കാതോലിക്കേറ്റ് അരമന എന്നിവടങ്ങളിൽ പൊതുദർശനത്തിനു വച്ചു. മാവേലിക്കര പുതിയകാവ്, പന്തളം, അടൂർ വഴി വിലാപയാത്രയായി ഭൗതിക ശരീരം പത്തനാപുരത്ത് കൊണ്ടുവന്നു.

പരിശുദ്ധ മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ മെയ് 28 ന് 11 മണിക്ക് പത്തനാപുരം മൗണ്ട് താബോർ ദയറാ ചാപ്പലിൽ കബറടക്ക ശുശ്രൂഷ ആരംഭിച്ചു. വൈകിട്ട് നാലു മണിയോടെ കബറടക്കശുശ്രൂഷ പൂർത്തിയായി. പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ ഭൗതിക ശരീരം കബറടക്കി. സഭയിലെ എല്ലാ മെത്രാപ്പോലീത്തന്മാരും സഹ കാർമികത്വം വഹിച്ചു. വിവിധ സഭാമേലദ്ധ്യക്ഷന്മാർ അനുശോചനം അറിയിച്ചു.

കാൻപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ ബിരുദാനന്തരബിരുദം നേടി, പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിലെ ഇംഗ്ലീഷ് വിഭാഗം മേധാവിയും വൈസ് പ്രിൻസിപ്പലുമായി. പരിശുദ്ധ ഔഗേൻ ബാവായിൽ നിന്നു പത്തനാപുരം മൗണ്ട് താബോർ ദയറായിൽ 1965 മേയ് 16-നു റമ്പാൻ സ്ഥാനമേറ്റു. കോട്ടയം എം.ഡി. സെമിനാരിയിൽ 1965 ഡിസംബർ 28-നു കൂടിയ മലങ്കര അസോസിയേഷൻ മേൽപ്പട്ട സ്ഥാനത്തേക്കു തിരഞ്ഞെടുത്തു.

മലങ്കരസഭ ഇരു വിഭാഗങ്ങളായി പിരിയാതിരുന്ന കാലത്തെ മേല്പട്ടക്കാരിലെ അവസാന കണ്ണിയായിരുന്നു വലിയ ബാവ. ■

## നാലാമത്തെ കബറിടം

**പത്തനാപുരം:** മൗണ്ട് താബോർ ദയറായിൽ പിതാക്കന്മാരുടെ കബറിടങ്ങൾ നാലായി. താബോർ ദയറാ സ്ഥാപകനും നിരണം ഭദ്രാസനാധിപനുമായിരുന്ന മാർത്തോമ്മാ ദിവന്നാസിയോസ്, മദ്രാസ് ഭദ്രാസനാധിപനായിരുന്ന സഖറിയാ മാർ ദിവന്നാസിയോസ്, ഡൽഹി ഭദ്രാസനാധിപനായിരുന്ന ഇയ്യോബ് മാർ പീലക്സിനോസ് എന്നീ പിതാക്കന്മാരുടെ കബറിടങ്ങളാണ് ഇപ്പോൾ ഉള്ളത്. മലങ്കരയുടെ പരിശുദ്ധ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ കബറിടമാണ് നാലാമത്തേത്.

മലങ്കരസഭയിൽ നാല് കബറിടങ്ങളുള്ള സഭാ കേന്ദ്രങ്ങളുടെ പട്ടികയിലേക്ക് പത്തനാപുരവും സ്ഥാനം നേടി. സഭയുടെ കേന്ദ്ര ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമനയിലും, മലങ്കരസഭയുടെ 'പഠിത്തവീടായ' കോട്ടയം പഴയ സെമിനാരിയിലും, അങ്കമാലി ഭദ്രാസനാസ്ഥാനമായ തൃക്കുന്നത്ത് സെമിനാരിയിലുമാണ് നാല് കബറിടങ്ങൾ ഉള്ള മറ്റ് സഭാ കേന്ദ്രങ്ങൾ.

പത്തനാപുരത്തെ കബറടക്ക ശുശ്രൂഷാ ക്രമീകരണങ്ങൾക്ക് ആശ്രമാംഗങ്ങളായ ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, ജോസഫ് റമ്പാൻ, ഫാ. കെ. വി. പോൾ എന്നിവർ നേതൃത്വം നൽകി.

**- പി. സി. ജെയിംസ്, പാമ്പാടി**

നമ്മുടെ കഥാപുരുഷനെ ഹഠാദാകർഷിച്ചിരുന്നു. ഈ പിതാക്കന്മാരുടെ പ്രത്യേക ഗുണങ്ങളിൽ പലതും പ. ദിദിമോസ് ബാവായിൽ പ്രകടമായിക്കാണാം. ഇത്തരം പശ്ചാത്തലത്തിൽ വളരുന്നവർ യാഥാസ്ഥിതികരായിരിക്കുമെന്നാണ് സാമാന്യജനം കരുതുക. ആത്മികതയുടെ 'നിത്യയാഥാസ്തിക'നായിരിക്കെത്തന്നെ, ആധുനിക വിചാരധാരകളെ അപഗ്രഥിച്ചു പഠിക്കാനും യോഗ്യമായതിനെ സ്വാംശീകരിക്കാനും അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്.

പ. ദിദിമോസ് പ്രഥമൻ ബാവാ സന്ന്യാസത്തിനടുത്ത ശിക്ഷണത്തിന്റെയും അതിന്റെ പൊരുളായ ത്യാഗത്തിന്റെയും സുന്ദര ഇതിഹാസമാണ്. ഉലയിൽ കാച്ചിയെടുത്ത പൊന്നുപോലെ, പരിത്യാഗത്തിന്റെ കൊടുംതീയിൽ ശുദ്ധിവരുത്തിയ തങ്കമാണിത്. ■




മലങ്കരസഭ മാസികയുടെ മുൻ ചീഫ് എഡിറ്റർ ഡോ. എൻ.ജെ. തോമസ് റമ്പാൻ (98 വയസ്സ്), മലങ്കരസഭ മാസിക പ്രസിദ്ധീകരിച്ച പ. ബസേലിയോസ് ദിദിമോസ് പ്രഥമൻ ബാവായുടെ യാത്രാമൊഴി സപ്ലിമെന്റ് വായിക്കുന്നു.



# മോദി കരുത്തുറ്റ ഭരണാധികാരി

■ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

ചെങ്ങന്നൂർ: പ്രധാനമന്ത്രി പദത്തിൽ നരേന്ദ്രമോദി ശക്തനായ ഭരണാധികാരിയായി തീരുമെന്ന് ഗുജറാത്തുമായി അമ്പതുവർഷത്തെ അഗാധ ബന്ധമുള്ള മലങ്കര ഓർത്തഡോക്സ് സഭയിലെ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത പറഞ്ഞു.

കഴിഞ്ഞ ഡിസംബർ 17-ന് നരേന്ദ്രമോദിയുമായി ഗുജറാത്തിലെ ഗാന്ധിനഗറിൽ നടത്തിയ കൂടിക്കാഴ്ചയിൽ മാർ അത്താനാസിയോസ് നരേന്ദ്രമോദിയോട് നേരിട്ട് പറഞ്ഞു: "സർദ്ദാർ പട്ടേലിന് ശേഷം കേന്ദ്രത്തിൽ ശക്തനായ ഒരു ഭരണാധികാരി ഉണ്ടായിട്ടില്ല. മോദിയിൽ ഞാൻ ഒരു കരുത്തുറ്റ നേതൃത്വം പ്രതീക്ഷിക്കുന്നു"

ജനാധിപത്യമൂല്യങ്ങളിൽ ഉറച്ചു നിന്ന് എല്ലാവരേയും ഒരുമിച്ച് കൊണ്ടുപോകുവാൻ അദ്ദേഹം ശ്രമിക്കും എന്ന് ഇതുവരെയുള്ള എന്റെ അനുഭവത്തിൽ പറയുവാൻ കഴിയും. ന്യൂനപക്ഷങ്ങളുമായി ഗുണപരമായ ബന്ധം നിലനിർത്തുവാൻ അദ്ദേഹത്തിന് സാധിക്കും എന്ന് എനിക്ക് ഉറപ്പുണ്ട്.

ഗുജറാത്തിൽ നടത്തിയ 'സദ് ഭാവനാ മിഷൻ' പദ്ധതി ഇത് വെളിപ്പെടുത്തുന്നു. ഗുജറാത്തിലെ ജില്ലാ ആസ്ഥാനത്ത് നരേന്ദ്രമോദി ജനങ്ങളുമായി നേരിട്ട് കാണുവാനും പ്രശ്നങ്ങൾ ചർച്ച ചെയ്യുവാനുമുള്ള പദ്ധതിയാണ് "സദ്ഭാവനാ മിഷൻ". ഇതിൽ ജാതി മത ഭേദമെന്യേ ഏവരും നേതൃത്വം നൽകുന്നു. നരേന്ദ്രമോദിയോടു കൂടി ഞാൻ പങ്കു ചേർന്ന ബറോഡായിലെ സദ്ഭാവനാ മിഷനിൽ ക്രിസ്ത്യൻ-മുസ്ലിം നേതാക്കൾ ഉണ്ടായിരുന്നു. എല്ലാവരേയും ഒരുമിപ്പിച്ച് കൊണ്ടുപോകുവാനുള്ള പദ്ധതികൾ അദ്ദേഹം ശീലിച്ചു കഴിഞ്ഞു."

നരേന്ദ്രമോദിയുമായി നടത്തിയ ഒരു കൂടിക്കാഴ്ചയിൽ എന്റെ സഭയെക്കുറിച്ച് വ്യക്തമായ ഒരു കാഴ്ചപ്പാട് പകർന്നു നൽകി. ഭാരതീയ സംസ്ക്കാരവുമായി വളരെ ചേർന്നു നിൽക്കുന്ന സഭയിൽ നിലവിളക്ക്, കൽക്കുരിശ്, കൊടിമരം, വിളക്ക്, മണി, മന്ത്രകോടി, മിന്ന് തുടങ്ങിയവയെല്ലാം ഭാരത സംസ്ക്കാരവുമായി ചേർന്നു നിൽക്കുന്നു എന്നു വിശദീകരിച്ചപ്പോൾ "ഇത് എനിക്ക് ഒരു പുതിയ അറിവായിരുന്നു" എന്നാണ് നരേന്ദ്രമോദി പറഞ്ഞത്.

1966 മുതൽ ഗുജറാത്തിൽ ഇടയശുശ്രൂഷകളും വിദ്യാഭ്യാസ പ്രവർത്തനങ്ങളും നടത്തുന്ന തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത ഗുജറാത്തിൽ നരേന്ദ്രമോദി നടത്തിയ വികസന പ്രവർത്തനങ്ങളിൽ പൂർണ്ണമായും സംതൃപ്തനാണ്.





2014-ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ കോട്ടയം മുട്ടമ്പലം ബൂത്തിൽ വോട്ട് രേഖപ്പെടുത്തുന്നു.



വിദ്യാഭ്യാസം, വ്യവസായം, റോഡ് വികസനം, കാർഷിക പദ്ധതികൾ, മതസൗഹാർദ്ദ സമീപനങ്ങൾ എന്നിവയിലെല്ലാം ഇപ്പോൾ പുതിയ കാഴ്ചപ്പാടാണ് നരേന്ദ്രമോദി വികസിപ്പിച്ചിരിക്കുന്നത്.

1966-ൽ ബറോഡയിൽ നിന്നും അഹമ്മദാബാദിൽ എത്തണമെങ്കിൽ മൂന്നര മണിക്കൂർ വേണമായിരുന്നു. "എക്സ്പ്രസ് ഹൈവേ" വന്നതോടെ 55 മിനിറ്റിൽ അവിടെ എത്താം. എക്സലന്റ് റോഡാണ്. രണ്ടു വശത്തും വേലി ഉള്ളതിനാൽ ഒട്ടകം, കഴുത എന്നിവ ഒന്നും കയറി വരികയില്ല-അദ്ദേഹം പറഞ്ഞു.

കഴിഞ്ഞ ഫെബ്രുവരിയിൽ നരേന്ദ്രമോദിയുമായി എറണാകുളത്ത് ഗസ്റ്റ് ഹൗസിൽ പരസ്പരം സ്നേഹസൗഹൃദങ്ങൾ പുതുക്കി. തോമസ് മാർ അത്താനാസിയോസിനോടൊപ്പം അഹമ്മദബാദ് ഭദ്രാസനാധിപൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയും ഉണ്ടായിരുന്നു.

വലിയ നിലവിളക്ക്, ആറന്മുള കണ്ണാടി, കസവുനേരിയത് എന്നിവ മോദിക്കു സമ്മാനിച്ചു. അഞ്ചുകിലോ ഭാരമുള്ള ഏലയ്ക്കാ മാലയും അണിയിച്ചു. ഗുജറാത്തിൽ 'ഏലയ്ക്ക' വളരെ പ്രാധാന്യമുള്ളതാണ്. അതിനാലാണ് എലയ്ക്കാ മാല നൽകിയത് എന്നു മാർ അത്താനാസിയോസ് പറഞ്ഞു.

കുഞ്ഞുങ്ങൾക്ക് തീറ്റി കൊടുക്കുന്ന ഒരു പക്ഷിയുടെ ശില്പം കാപ്പി തണ്ടിൽ തീർത്തതാണ് സമ്മാനിച്ചത്. "പക്ഷിക്കുഞ്ഞുങ്ങൾ ഇന്ത്യൻ ജനതയാണെന്നും പക്ഷി അധികാരത്തിൽ എത്തുവാൻ പോകുന്ന നരേന്ദ്രമോദിയാണെന്നും" അന്ന് മാർ അത്താനാസിയോയോസ് വിശദീകരിച്ചു കൊടുത്തു. ഗുജറാത്തി ഭാഷയിൽ തന്നെയായിരുന്നു ആമുഖ സംഭാഷണം രണ്ടു പേരും നടത്തിയത്.

കേരളത്തിൽ കൊച്ചിയിൽ വച്ച് ഞങ്ങൾ നടത്തിയ സന്ദർശനം അദ്ദേഹത്തിന് വളരെ ഹൃദ്യമായിരുന്നു എന്ന് പിന്നീട് മോദിയുടെ പ്രിൻസിപ്പൽ സെക്രട്ടറി കൈലസനാഥ് പറഞ്ഞതായി മാർ അത്താനാസിയോസ് ഓർമ്മിപ്പിച്ചു.

ഇന്ത്യയുടെ സമഗ്രമായ വികസനത്തിൽ നവീനങ്ങളായ പദ്ധതികൾ ആവിഷ്ക്കരിക്കുവാൻ നരേന്ദ്രമോദിക്കു കഴിയും എന്ന് ഗുജറാത്തിലെ പ്രവർത്തനങ്ങളുടെ അനുഭവത്തിൽ എനിക്ക് സാക്ഷിക്കുവാൻ കഴിയുമെന്നും ജനാധിപത്യ മൂല്യങ്ങൾ ഉൾക്കൊണ്ട് മതേതര സ്വഭാവം കാത്തു സൂക്ഷിക്കുന്ന ഒരു ഗവണ്മെന്റായിരിക്കണം നരേന്ദ്രമോദിയുടേതെന്നും തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത പറഞ്ഞു....

* * *

പ്രധാനമന്ത്രി നരേന്ദ്ര മോദിയുടെ സത്യപ്രതിജ്ഞാ ചടങ്ങിൽ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, അഹമ്മദാബാദ് ഭദ്രാസനാധിപൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ജേക്കബ് മാത്യു (ജോജോ) മലേഷ്യ എന്നിവർ പങ്കെടുത്തു. ■



അമേരിക്കൻ സന്ദർശനത്തിനെത്തിയ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് ന്യൂയോർക്ക് എയർപോർട്ടിൽ നൽകിയ സ്വീകരണം. ഭദ്രാസനാധിപൻ സഖറിയാ മാർ നിക്കോളാവോസ്, വൈദിക ട്രസ്റ്റി ഫാ.ഡോ.ജോൺസ് ഏബ്രഹാം കോനാട്ട്, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് എന്നിവർ സമീപം

# AGE NO BAR !!

# വേണം, മദ്യത്തിനെതിരേ സുധീര നിലപാട്

■ ഡോ. ജോസ് പാറക്കടവിൽ

കേരളത്തിൽ മദ്യനിരോധനത്തെക്കുറിച്ചുള്ള ഒരു ചർച്ച ഇപ്പോൾ പൊന്തിവരാനിടയായത് കെ.പി.സി.സി. അധ്യക്ഷൻ വി.എം. സുധീരന്റെ കടുത്ത നിലപാടു മൂലമാണ്. ഭരണകക്ഷിയിലെ പ്രമുഖരും പ്രതിപക്ഷം ഒന്നടങ്കവും ചില സമുദായ നേതാക്കളും അടഞ്ഞുകിടക്കുന്ന 418 ബാറുകൾ തുറപ്പിക്കുവാൻ ശ്രമിക്കുകയാണ്. കോൺഗ്രസിലെ സർക്കാർ-പാർട്ടി ഏകോപനസമിതിയുള്ള 12 പേരിൽ 11 പേരും ബാറുകളുടെ കാര്യത്തിൽ കടുംപിടുത്തം പാടില്ല എന്നു വാദിക്കുമ്പോൾ ഭൂരിപക്ഷത്തിന്റെ അഭിപ്രായം നോക്കി പാർട്ടി നിലപാടു മാറ്റാനാവില്ല എന്നതാണു സുധീരന്റെ നിലപാട്.

സാധാരണഗതിയിൽ ബാറുടമകൾ അനായാസമായി ലൈസൻസ് സമ്പാദിച്ച് വ്യവസ്ഥകളൊന്നും പാലിക്കാതെ ബാറുകൾ പ്രവർത്തിപ്പിക്കുന്ന കേരളത്തിൽ 418 ബാറുകൾ അടച്ചു കിടക്കുന്നത് സുധീരൻ എന്ന ഒറ്റ വ്യക്തിയുടെ ധാർമ്മിക ശക്തികൊണ്ടാണെന്നു വ്യക്തം. ബാറുകളുടെ സ്പോൺസർ ചെയ്തു നടത്തിയ തൊഴിലാളികളുടെ സമരത്തിനു പ്രതിപക്ഷത്തിന്റെ ആശിർവാദങ്ങൾ ഉണ്ടായെങ്കിലും ബഹുജനപിന്തുണ ഉണ്ടായില്ല.

സുധീരൻ എതിർപ്പുകളെ അവഗണിച്ചു തന്റെ നിലപാടുകളിൽ ഉറച്ചു നിൽക്കുന്നു എന്നു കണ്ടപ്പോൾ ചില ഘടകകക്ഷികളും അദ്ദേഹത്തിനു പിന്തുണ നല്കുവാൻ തയ്യാറായി. സ്വന്തം കക്ഷിയിലെ പലർക്കും സുധീരന്റെ കടുംപിടുത്തം അസ്വസ്ഥത ഉളവാക്കുന്നുവെങ്കിലും കാഞ്ഞങ്ങാട്ട് ബാറിന് അനുമതി നൽകിയതിന്റെ പേരിൽ മുനിസിപ്പൽ കൗൺസിലിലെ രണ്ടു കോൺഗ്രസുകാർക്കെതിരേ നടപടി എടുക്കുവാൻ തയ്യാറായിക്കൊണ്ട് കോൺഗ്രസിന് വ്യക്തമായ ഒരു സന്ദേശം നല്കുകയാണദ്ദേഹം ചെയ്തത് ഒടുവിൽ ഹൈക്കോടതിയും സുധീരന്റെ നിലപാടിനെ പിന്തുണയ്ക്കുന്നു.

എത്രയോ കാലങ്ങൾക്കു ശേഷമാണ് യഥാർത്ഥ നേതൃത്വത്തിന്റെ ശക്തി തിരിച്ചറിയുവാൻ കേരളീയർക്ക് അവസരം ലഭിച്ചിരിക്കുന്നത്. അനുയായികളെ ഭയ്പെട്ടും അവരെ പ്രീതിപ്പെടുത്തിയും നേതൃപദവി നഷ്ടപ്പെടാതെ സൂക്ഷിക്കുന്നവരുടെ നാട്ടിൽ അനുയായികൾക്കു മാതൃകയാകാനും അവരെ നേർവഴിയിൽ നയിക്കുവാനും കഴിവുള്ള ഒരു നേതാവുണ്ടായത് മലയാളികളുടെ മഹാഭാഗ്യം.

ഇപ്പോൾ ജന്മശതാബ്ദിയിലൂടെ അനുസ്മരിക്കപ്പെടുന്ന പ്രൊഫ. എം. പി. മന്മഥന്റെ നേതൃത്വത്തിൽ 1977 മുതൽ സജീവമായ മദ്യവിരുദ്ധ പ്രവർത്തനങ്ങളുടെ ഫലമായിട്ടാണ് കേരളത്തിൽ ഘട്ടം ഘട്ടമായി മദ്യനിരോധനം നടപ്പിലാക്കും എന്ന ഉറപ്പ് അന്നത്തെ യു.ഡി.എഫ് സർക്കാരിൽ നിന്നും മലയാളികൾക്കു ലഭിച്ചത്. മദ്യനിരോധനം നടപ്പിലാക്കും എന്നു തന്നെയായിരുന്ന, വാഗ്ദാനം. എന്നാൽ ഒറ്റയടിക്ക് അതു നടപ്പിലാക്കുമ്പോൾ ഉണ്ടാകുന്ന പ്രശ്നങ്ങൾ ഒഴിവാക്കുവാനാണ് ഘട്ടങ്ങളായി നടപ്പാക്കാം എന്നു തീരുമാനിച്ചത്. അതെങ്ങനെ വേണം എന്നു നിശ്ചയിക്കുവാൻ എ.പി. ഉദയഭാനു ചെയർമാനായുള്ള കമ്മീഷനെ നിയമിക്കുകയും കൺവീനർ റിപ്പോർട്ട് സർക്കാർ അംഗീകരിക്കുകയും ചെയ്തു.

നിലവിലുള്ള സാഹചര്യങ്ങൾ വിലയിരുത്തിയാണ് കമ്മീഷൻ റിപ്പോർട്ട് നല്കിയത്. ഒന്നാമത്തെ ശുപാർശ വീര്യം കൂടിയതും ആരോഗ്യത്തിനു ഹാനികരവുമായ ചാരായം നിരോധിക്കുക എന്നതായിരുന്നു. ചെത്തുതൊഴിലാളികളുടെ പ്രശ്നം കണക്കിലെടുത്തും കള്ളിനു ദോഷങ്ങൾ കുറവാണെന്നു കരുതിയും കള്ളു വില്പന തല്ക്കാലം തുടരാം എന്നു ശുപാർശ ചെയ്തു.

വീര്യം കൂടിയ വിദേശ മദ്യത്തിന്റെ ഉപഭോഗം കുറയ്ക്കുവാൻ, വീര്യം കുറഞ്ഞ ബീർ വില്പനയ്ക്ക് പാർലറുകൾ തുറക്കാം എന്നതായിരുന്നു മറ്റൊരു ശുപാർശ.

മദ്യവ്യവസായത്തിലെ സ്വകാര്യ പങ്കാളിത്തം അവസാനിപ്പിക്കുവാൻ സർക്കാർ നേരിട്ട് മദ്യവില്പന നടത്തണം എന്നതു മറ്റൊരു ശുപാർശ. അവസാനിപ്പിക്കുവാൻ സർക്കാർ നേരിട്ട് മദ്യവില്പന നടത്തണം എന്നുള്ളതു മറ്റൊരു ശുപാർശ.

മദ്യഷാപ്പുകളുടെയും ബാറുകളുടെയും എണ്ണം ഓരോ വർഷവും കുറച്ചു കൊണ്ടു വരണം എന്നതാണ് പ്രധാനപ്പെട്ട ശുപാർശ. അങ്ങനെ ഇരുപതു വർഷം കൊണ്ട് സമ്പൂർണ്ണ മദ്യനിരോധനം നടപ്പിലാക്കണം എന്നും കമ്മീഷൻ നിർദ്ദേശിച്ചു. ഈ വ്യവസ്ഥകൾ എല്ലാം സർക്കാർ അംഗീകരിച്ചു. ദീർഘകാലമായി കേരളത്തിൽ ഉടനീളം നടന്നുകൊണ്ടിരിക്കുന്ന മദ്യവിരുദ്ധ സമരം അവസാനിപ്പിച്ചത് ഈ ഉറപ്പുകൾ ലഭിച്ചതോടെയാണ്.

ബാർ ലൈസൻസ് കോടതിനിർദ്ദേശമനുസരിച്ച്

ഇടയ്ക്കിടെ സർക്കാരുകൾ മാറുകയും യു.ഡി.എഫിൽ തന്നെ നേതൃമാറ്റങ്ങൾ സംഭവിക്കുകയും ചെയ്തപ്പോൾ ഈ വാഗ്ദാനങ്ങൾ വിസ്മരിക്കപ്പെട്ടു. മദ്യനിരോധനപ്രസ്ഥാനങ്ങൾ ഭരണകർത്താക്കളെ നിരന്തരം ഓർമ്മപ്പെടുത്തിക്കൊണ്ടിരുന്നുവെങ്കിലും.

ഘട്ടം ഘട്ടമായി മദ്യനിരോധനം ഏർപ്പെടുത്തുന്നിന്റെ ഭാഗമായി എ.കെ. ആന്റണി ചാരായ നിരോധനം ഏർപ്പെടുത്തി. ആദ്യനാളുകളിൽ അത് ഫലപ്രദമായി നടപ്പായെങ്കിലും ഭരണം മാറിയതോടെ വ്യാജമദ്യം വ്യാപകമായി. ഒരു സമാന്തര മദ്യവ്യവസായമായി അതു വളർന്നു. കള്ളുഷാപ്പുകളിൽ വിഷവസ്തുക്കൾ ചേർത്തു വീര്യം കൂട്ടിയ കള്ളിന്റെ വില്പന സാധാരണമായി വിഷക്കള്ള് മദ്യദുരന്തങ്ങൾ സൃഷ്ടിച്ചിട്ടു പോലും ഇത്തരം കൃത്രിമങ്ങൾ ഇപ്പോഴും ഷാപ്പുകളിലൂടെ വില്ക്കപ്പെടുന്നു.

ഉദയഭാനു കമ്മീഷൻ റിപ്പോർട്ടിലെ ശുപാർശ പ്രകാരം സർക്കാർ മദ്യവിപണന രംഗത്തു പ്രവേശിച്ചത് മറ്റൊരാപത്തായി. ബിവറേജസ് കോർപ്പറേഷനിലൂടെ വിദേശ മദ്യവില്പന ആരംഭിച്ചപ്പോൾ കൂടുതലാളുകൾ മദ്യത്തിൽ ആകൃഷ്ടരായി. സർക്കാർ നേരിട്ടു വില്ക്കുന്നതിനാൽ വിഷവസ്തുക്കൾ കലർത്തിയതാവില്ല എന്ന ഉറപ്പ് മദ്യപരെ അവിടേക്കാകർഷിച്ചു. സർക്കാർ തന്നെ വിപണനം ചെയ്യുന്നതിനാൽ മദ്യപാനം അപകർഷമോ അപമാനമോ ഉളവാക്കുന്നതാണെന്ന ധാരണ ഇല്ലാതായി. സർക്കാർ വില്ക്കുന്ന മദ്യത്തിന്റെ ഔദ്യോഗിക പരിവേഷം മദ്യപാനത്തിന് മാന്യത നല്കിയപ്പോൾ കൂടുതൽ കൂടുതലാളുകൾ അവിടേക്ക് ആകൃഷ്ടരായി. സ്കൂൾ വിദ്യാർത്ഥികൾ വരെ മദ്യത്തിന്റെ രുചി ആസ്വദിച്ചു തുടങ്ങി. ക്യൂവിൽ നിന്നു മദ്യകുപ്പി വാങ്ങി ചില്ലറ വില്പന നടത്തുക. കുടിൽ വ്യവസായമായപ്പോൾ മദ്യപാനം കൂടുതൽ സാർവത്രികമാകുകയായിരുന്നു. മദ്യവില്പനയിലൂടെ സർക്കാരിനു നേരിട്ടു ലഭിക്കുന്ന വമ്പിച്ച വരുമാനം കൂടുതൽ വില്പനശാലകൾ തുറക്കുവാൻ പ്രേരകമായതോടെ കേരളം മദ്യപന്മാരുടെ നാടായി മാറുകയാണുണ്ടായത്.

കുറേക്കാലം കുത്തനെ ഉയർന്നു കൊണ്ടിരുന്ന ബിവ്റേജസ് കോർപറേഷന്റെ മദ്യവില്പനയുടെ ഗ്രാഫ് കുറച്ചു കാലമായി താല്പര്യപ്പെടുന്നത് സർക്കാർ നടത്തിയ ബോധവൽക്കരണത്തിന്റെ ഫലമായിട്ടാണ് എന്ന് എക്സൈസ് മന്ത്രി അവകാശപ്പെട്ടുവെങ്കിലും യഥാർത്ഥത്തിൽ സംഭവിച്ചത് മറ്റൊന്നായിരുന്നു. സർക്കാരിന്റെ പ്രഖ്യാപിത ലക്ഷ്യത്തിനു വിരുദ്ധമായി ഇരുമുന്നണികളും ബാർലൈസൻസുകൾ അനുവദിക്കുകയും ബാർ ഹോട്ടലുകൾ ചട്ടങ്ങൾക്കു വിരുദ്ധമായി ബാറുകൾക്കു പുറത്ത് കൗണ്ടറുകൾ തുറന്നു മദ്യവില്പന നടത്തുകയും ചെയ്തപ്പോൾ ബിവ്റേജസ് കോർപ്പറേഷന്റെ ഷോപ്പുകൾക്കു മുന്നിൽ ക്യൂ നിന്നു മടുത്തവർ കൂട്ടത്തോടെ ബാറുകളിലേക്ക് കയറി.

ബാർ ലൈസൻസിനുള്ള അടിസ്ഥാന യോഗ്യതയില്ലാതെ അനധികൃതമായി മദ്യവില്പന നടത്തിയ 418 ഹോട്ടലുകൾക്ക് ബാർ നടത്തുവാനുള്ള അനുമതി കോടതി നിഷേധിച്ചതാണ് ഇപ്പോൾ വഴിത്തിരിവായത്. മദ്യനിരോധനപ്രസ്ഥാനങ്ങൾ ശക്തമായ സമരങ്ങൾ നടത്തുകയും മദ്യനിരോധനം ഘട്ടങ്ങളിലൂടെ നടപ്പിലാക്കാം എന്നു സർക്കാർ ഉറപ്പു നല്കുകയും ചെയ്ത കാലത്തേക്കാൾ രൂക്ഷമാണ്, ഇന്നത്തെ കേരളത്തിന്റെ മദ്യപാന പ്രശ്നങ്ങൾ. മൂന്നു പതിറ്റാണ്ടിനപ്പുറം നടന്ന സമരങ്ങളെ പരിഹസിച്ച രാഷ്ട്രീയ നേതാക്കളും ബുദ്ധിജീവികളും മദ്യപാനം കേരളത്തിലെ സജീവസാമൂഹ്യ പ്രശ്നമാണെന്ന് ഇപ്പോൾ സമ്മതിക്കുന്നു. മദ്യപാനം മൂലമുണ്ടാകുന്ന അപകടങ്ങളും രോഗങ്ങളും പൈശാചിക കൃത്യങ്ങളും ഓരോ ദിവസവും തോരാത്ത കണ്ണുനീരും ദുരിതവും സമ്മാനിക്കുന്നു. അടുത്ത നാളുകളിൽ വന്ന പല വാർത്തകളും മദ്യത്തിന്റെ ലഹരി എങ്ങനെ വിനാശം വിതയ്ക്കുന്നു എന്നു വ്യക്തമാക്കുന്നു.

മദ്യപനായ മകൻ അമ്മയെ തല്ലുന്നതു കണ്ട് അച്ചൻ വിറകുകമ്പെടുത്ത് മകന്റെ തലയ്ക്കടിച്ചു. മകൻ മരിച്ചു, അച്ഛൻ ജയിലിലായി.

മദ്യപിച്ച അച്ചൻ മകളെ ഉപദ്രവിക്കുന്നതു കണ്ട് അമ്മ വെട്ടുകത്തിയെടുത്ത് അയാളെ വെട്ടി. അയാൾ മരിച്ചു, അമ്മ ജയിലിലാണ്.

കുളക്കടവിൽ കുളിക്കാനെത്തിയ മകളെ മദ്യപിച്ചു വന്ന് ശല്യപ്പെടുത്തിയ യുവാക്കളെ ചോദ്യം ചെയ്ത അച്ഛനെ യുവാക്കൾ വീട്ടിലെത്തി ഉപദ്രവിക്കുവാൻ തുനിഞ്ഞപ്പോൾ യുവാക്കളെ വെട്ടിയ പിതാവ് പോലീസ് കസ്റ്റഡിയിലായി.

മദ്യപരുടെ കൂരതകൾ നിമിത്തം നിരപരാധികൾ നിയമത്തിന്റെ പിടിയിലാകുന്ന വിചിത്രാനുഭവങ്ങളാണിവിടെ കാണുന്നത്. ഈ സംഭവങ്ങളിൽ

> **കേരളത്തിൽ 418 ബാറുകൾ അടഞ്ഞു കിടക്കുന്നത് സുധീരൻ എന്ന ഒറ്റ വ്യക്തിയുടെ ധാർമ്മിക ശക്തികൊണ്ടാണെന്നു വ്യക്തം.**




യഥാർത്ഥ പ്രതി മദ്യം വില്ക്കുന്ന സർക്കാരാണ്. ആരോഗ്യത്തിനു ഹാനികരമാണ് എന്ന ലേബലിൽ എഴുതിയിട്ടുള്ള മദ്യം ജനങ്ങളെ കുടിപ്പിച്ച് പണമുണ്ടാക്കുന്ന ഭരണകർത്താക്കളുണ്ട് അധാർമ്മികത നിരപരാധികളെ വിലങ്ങുവയ്ക്കുവാനിടയാക്കുന്ന മറ്റൊരു അധർമ്മത്തിൽ കൂടി പങ്കുകൊള്ളുന്നു.

കോടതിയുടെ ഇടപെടലും സുധീരന്റെ നിലപാടും മദ്യക്കയത്തിൽ നിന്നു കരകയറ്റുവാനുള്ള ഒരവസരം സൃഷ്ടിച്ചിരിക്കുകയാണ്. ഘട്ടംഘട്ടമായി മദ്യനിരോധനം എന്ന വായ്ത്താരി ആവർത്തിക്കാതെ അതു നടപ്പിലാക്കുവാനുള്ള സന്നദ്ധത സർക്കാരിനുണ്ടാകണം. ഏറ്റവും അനുകൂലമായ ഈ സാഹചര്യം നഷ്ടപ്പെടുവാനിടയാകരുത്. ക്രൈസ്തവസഭകൾ മുമ്പ് മദ്യവിരുദ്ധ സമരങ്ങളുടെ മുൻനിരയിലുണ്ടായിരുന്നു. മദ്യനിരോധനം നടപ്പിലാക്കുകയില്ല എന്ന തോന്നലിലൂടെയാണ് ഒരു പിന്മാറ്റം ഉണ്ടായത്. ശക്തമായ നടപടികളിലൂടെ മദ്യനിരോധനം നടപ്പിലാക്കുവാൻ സഭകൾ ഭരണകർത്താക്കളുടെ മേൽ സമ്മർദ്ദം ചെലുത്തേണ്ട സമയമാണിത്.

*ശേഷം 22-ാം പേജിൽ*



# യാത്രാമൊഴി

**പ**രിശുദ്ധ വലിയ ബാവാ മിതഭാഷിയായിരുന്നു. പ. ബാവ എന്ന നിലയിൽ എടുത്ത തീരുമാനങ്ങളിൽ എന്നും ഉറച്ച നിലപാടുകൾ സ്വീകരിച്ചിരുന്ന മഹാവ്യക്തിത്വമായിരുന്നു. സഭയ്ക്കും സമൂഹത്തിനും പ്രകാശം പകരുവാനും നേർവഴിക്കു നയിക്കുവാനും വലിയ ബാവ നൽകിയ നേതൃത്വം ശ്രേഷ്ഠമായിരുന്നു.

**- കേരള ആഭ്യന്തരമന്ത്രി രമേശ് ചെന്നിത്തല**

**മ**ലബാർ ഭദ്രാസനത്തിൽ എന്റെ മുൻഗാമിയായ പരിശുദ്ധ ദിദിമോസ് ബാവ പ്രാർത്ഥനാ ജീവിതത്തിന്റെയും എളിമയുടെയും പര്യായമായിരുന്നു. മറ്റുള്ളവരോടുള്ള കരുതൽ എപ്പോഴും പുലർത്തി. മറ്റുള്ളവരുടെ വേദനകണ്ടാൽ കണ്ണുനിറയും.

നിഷ്ഠയുള്ള ജീവിതം നയിച്ച അദ്ദേഹം ആശ്രമജീവിതത്തിന്റെ പരിശുദ്ധി മറ്റുള്ളവരിലേക്കും പകർന്നു. പുതിയ പള്ളികൾ പണിയുന്നതിൽ അതീവതല്പരനായിരുന്നു. ആരാധനാ സൗകര്യം ഇല്ലെങ്കിൽ ജനങ്ങൾ ഇതരസഭകളിലേക്ക് പോകുമെന്നായിരുന്നു ഉത്കണ്ഠ.

2005 മുതൽ ദേവലോകത്ത് പ്രവർത്തിക്കുമ്പോൾ അദ്ദേഹത്തിന്റെ അപാരമായ ശാന്തത അത്ഭുതപ്പെടുത്തിയിട്ടുണ്ട്. സഭകളുടെ സമാധാനം വലിയബാവയുടെ സ്വപ്നമായിരുന്നു. സ്നേഹത്തോടെ മാത്രമേ അദ്ദേഹം എല്ലാവരോടും ഇടപെട്ടിട്ടുള്ളൂ.

**- ഡോ. സഖറിയ മാർ തെയോഫിലോസ്**
**മെത്രാപ്പോലീത്താ (മലബാർ)**

**സ**ഭയെ ശരിയായ പാതയിലൂടെ നയിച്ച പുണ്യപിതാവാണ്. ആത്മീയ ഔന്നത്യത്തിൽ സഭയെ എത്തിച്ച മഹനീയ വ്യക്തിത്വം. ഈ കബറിടത്തിൽ ആയിരങ്ങൾ ദിവസവും സന്ദർശിക്കുന്ന പുണ്യഭൂമിയായിത്തീരും.

**- കേരളചീഫ് വിപ്പ് പി.സി. ജോർജ്**

**വ**ലിയ ബാവ സന്ന്യാസ ജീവിതത്തിന്റെ ഉദാത്ത മാതൃകയാണ്. ജീവിത മൂല്യങ്ങൾക്ക് വളരെ പരമ പ്രാധാന്യം നൽകി. സഭയ്ക്കും സമൂഹത്തിനും നൽകിയ മഹത്തായ സേവനങ്ങൾ കൃതജ്ഞതാ പൂർവ്വം കൃതജ്ഞതാപൂർവ്വം സമൂഹം ഓർക്കും.

'ഈശ്വരവിശ്വാസം ജനനന്മയ്ക്ക്' എന്ന അടിസ്ഥാനത്തിൽ നിന്ന് ജനങ്ങളുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിച്ച മനുഷ്യസ്നേഹിയായ പിതാവാണ്. സമൂഹത്തിന്റെ നന്മയ്ക്കായി എക്കാലവും പ്രവർത്തിക്കുവാൻ വലിയ പിതാവിനു കഴിഞ്ഞു.

**-വി.എം. സുധീരൻ** (പ്രസിഡന്റ്, കെ.പി.സി.സി.)

**വ**ലിയ ബാവാ സമൂഹത്തിൽ ഐക്യം വളരുവാൻ ആഗ്രഹിച്ചു. നാട്ടിൽ യോജിപ്പും പരസ്പര സ്നേഹവും ഐക്യവും വളരണമെന്ന് വലിയ ബാവ ആഗ്രഹിക്കുകയും അതിനായി പ്രവർത്തിക്കുകയും ചെയ്തു.

**- പിണറായി വിജയൻ**

# വിട പറഞ്ഞത് ആത്മീയ ഗുരു

**മാവേലിക്കര:** ഓർത്തഡോക്സ് സഭയുടെ വലിയ ബാവാ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വിടവാങ്ങിയപ്പോൾ മാവേലിക്കരയ്ക്കു നഷ്ടമായത് ആത്മീയ ഗുരുവിനെയാണ്.

പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ മദ്ബഹായിൽ നിന്നും സി.എം. തോമസ് റമ്പാൻ (തോമാ മാർ ദീവന്നാസിയോസ്) 1939-ൽ കണ്ടെത്തിയ തോമസ് എന്ന ബാലനാണു പിന്നീടു കാതോലിക്കാ ബാവായായി സഭയെ നയിച്ചത്.

തിരുവല്ല നെടുമ്പ്രം മുളമൂട്ടിൽ ഇട്ടിയവിര തോമസിന്റെയും മാവേലിക്കര തഴക്കര ചിറമേൽ ശോശാമ്മയുടെയും നാലാമത്തെ മകനായി ജനിച്ച തോമസ് എന്ന ബാലനെ സി.എം. തോമസ് റമ്പാൻ ആണു പതിനെട്ടാം വയസ്സിൽ പത്തനാപുരം താബോർ ദയറായിലേക്കു കൂട്ടിക്കൊണ്ടുപോയത്. ആ സമർപ്പണം പിന്നീടു നാടിന്റെ യശസ്സായി മാറി. പൗരസ്ത്യദേശത്തെ തൊണ്ണൂറാം കാതോലിക്കാബാവായായി ഉയർന്നു. മാവേലിക്കര പുതിയകാവ് പള്ളിയിൽ പ. വലിയ ബാവായുടെ ഭൗതിക ശരീരം ദർശിച്ച് ആയിരങ്ങൾ അന്ത്യാജ്ഞലി അർപ്പിച്ചു.

* * *

**അ**പ്പർ കുട്ടനാടിന്റെയും ഓണാട്ടുകരയുടെയും മണ്ണിൽ ബാല്യം കഴിച്ചുകൂട്ടിയ സി.ടി. തോമസ് എന്ന വലിയ ബാവാ പത്തനാപുരത്തിന്റെ മലയിടുക്കുകൾക്ക് വികസനത്തിന്റെ പാതയൊരുക്കിയ ശ്രേഷ്ഠ ഇടയനായി മാറി. പത്തനംതിട്ട ജില്ലയിൽ നിന്നുള്ള ആദ്യ അധ്യക്ഷനായിരുന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവാ.

പമ്പാനദിക്കരയിലുള്ള തിരുവല്ല നെടുമ്പ്രം ഗ്രാമത്തിലെ മുളമൂട്ടിൽ കുടുംബത്തിന്റെ വേരുകൾ ഓണാട്ടുകരയിലേക്ക് നീണ്ടപ്പോഴും നെടുമ്പ്രത്തിന്റെ സ്വന്തം പുത്രനായി അറിയപ്പെടാനായിരുന്നു പരിശുദ്ധ ദിദിമോസ് വലിയ ബാവായ്ക്ക് താത്പര്യം.

'തോമസ് മാർ തിമോത്തിയോസ്' എന്ന പേരിൽ മലബാർ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയായി പ്രവർത്തിച്ചപ്പോഴും പ്രവർത്തന മണ്ഡലങ്ങൾ വ്യാപിപ്പിക്കാനാണ് അദ്ദേഹം ശ്രമിച്ചത്. ജില്ലയിൽ നിന്നു മലബാർ മേഖലയിലേക്ക് കുടിയേറ്റമുണ്ടായപ്പോൾ അതിൽ നല്ല ശതമാനവും മലങ്കരസഭയുമായി ബന്ധമുള്ളവരായിരുന്നു. തിരുവല്ല, മല്ലപ്പള്ളി, റാന്നി താലൂക്കുകളിൽ നിന്നാണ് ഏറിയ പങ്കും മലബാറിന്റെ വിവിധ ഭാഗങ്ങളിലേക്ക് എത്തിയത്. ഇവരെ ഒറ്റ വിശ്വാസ സമൂഹമായി നിലനിർത്താൻ തോമസ് മാർ തിമോത്തിയോസ് വഹിച്ച പങ്ക് വലുതായിരുന്നു. ഒട്ടേറെ ദേവാലയങ്ങൾ അദ്ദേഹം സ്ഥാപിച്ചു. അട്ടപ്പാടി പോലയുള്ള മിഷൻ പ്രവർത്തനങ്ങൾക്ക് കൂടുതൽ കരുത്ത് നൽകി. ■

## പ്രാർത്ഥനയുടെ ജീവിതം

പ. വലിയ ബാവ ആദ്ധ്യാത്മിക ജീവിതത്തിന്റെ അഗാധമായ സാന്നിധ്യമാണ്. 1982 മെയ് 19-നാണ് അദ്ദേഹവുമായുള്ള ബന്ധം ആരംഭിക്കുന്നത്. അന്ന് അദ്ദേഹം കോലാലംപൂരിൽ ഒരു പട്ടംകൊട ശുശ്രൂഷയ്ക്കായി എത്തിയതാണ്. അദ്ദേഹത്തെ ശുശ്രൂഷിക്കുവാനായി എനിക്കാണ് നിയോഗം ലഭിച്ചത്. അഗാധമായ സ്നേഹ ബന്ധം 32 വർഷമായി തുടർന്നു. ഞങ്ങളുടെ വിവാഹവും ഓഫീസിന്റെ കൂദാശയും എല്ലാം നടത്തിയത് ഈ പുണ്യ പിതാവാണ്. പ്രാർത്ഥനാ ജീവിതമാണ് പ. വലിയ ബാവ. പ്രാർത്ഥനയിൽ കൂടി എല്ലാം സാധ്യമായിത്തീരും എന്ന് അദ്ദേഹം നമ്മേ പഠിപ്പിക്കുന്നു. ആ പുണ്യപിതാവിന്റെ മുമ്പിൽ ഞങ്ങൾ മദ്ധ്യസ്ഥത യാചിക്കുന്നു.

**- ജേക്കബ് മാത്യു, മലേഷ്യ**

# വിദ്യാർത്ഥി പ്രസ്ഥാനം 106 –ാം വാർഷികം

**കോട്ടയം:-** മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ( MGOCSM ) 106 ാം വാർഷിക സമ്മേളനം 2014 ഒക്ടോബർ 2 വ്യാഴം മുതൽ 5 ഞായർ വരെ കൽക്കട്ടാ ഭദ്രാസനത്തിന്റെ ആഭ്യമുഖ്യത്തിൽ ഭിലായ് സെന്റ് തോമസ് എഞ്ചിനീറിംഗ് കോളേജ് ക്യാംമ്പസിൽ (മാർ തേവോദോസിയോസ് നഗർ) വച്ച് നടത്തും.

1 പത്രോസ് 2 : 9 ആസ്പദമാക്കി 'ദൈവരാജ്യ പൗരന്മാരാകുവാൻ അഭിഷേകം ചെയ്യപ്പെട്ടിരിക്കുന്നു' (Anointed to be the citizens of God's Kingdom) എന്നതാണ് ഈ വർഷത്തെ ചിന്താവിഷയം. ചിന്താവിഷയത്തെ അടിസ്ഥാനമാക്കിയുള്ള പഠന ക്ലാസ്സുകൾ, ചർച്ചകൾ, വേദപുസ്തക പഠനം, സെമിനാറുകൾ, കലാസാംസ്ക്കാരിക സമ്മേളനങ്ങൾ, ധ്യാനം, കുമ്പസാരം, വി.കുർബ്ബാന, തീർത്ഥയാത്ര തുടങ്ങിയവ, പ്രധാന പരിപാടികളായി ക്രമീകരിച്ചിരിക്കുന്നു. പ. ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായും പ്രസിഡന്റ് ഗീവർഗ്ഗീസ് മാർ കൂറിലോസ്, വൈസ്പ്രസിഡന്റ് ഡോ.സഖറിയാ മാർ തെയോഫിലോസ്, കൽക്കട്ട ഭദ്രാസനാധിപൻ ഡോ.ജോസഫ് മാർ ദീവന്നാസിയോസ് എന്നീ തിരുമേനിമാരും, മറ്റ് മെത്രാപ്പോലീത്താമാരും വൈദിക ശ്രേഷ്ഠരും സമ്മേളനത്തിന് നേതൃത്വം നൽകും.

MGOCSM sh_vsskäv (www.mgocsm.in, mgocsmcentraloffice@gmail.com) എന്നിവയിലൂടെ പേരുകൾ രജിസ്റ്റർ ചെയ്യാം. കേരളത്തിൽ നിന്നുള്ള പ്രതിനിധികൾക്ക് ട്രെയിൻ ടിക്കറ്റുകൾ നേരത്തെ തന്നെ ബുക്ക് ചെയ്യേണ്ടിയതുകൊണ്ട് **ജൂൺ മാസം 25 ന് മുമ്പ് രജിസ്ട്രേഷൻ** ഫീസും ടിക്കറ്റ് ചാർജ്ജും ഉൾപ്പെടെ 1800 രൂപയും, ഐ.ഡി പ്രൂഫിന്റെ കോപ്പിയും എം.ജി.ഓ.സി.എസ്.എം സെട്രൽ ഓഫീസിൽ എത്തിക്കണം.

# കോൺഫറൻസും ജനറൽ അസംബ്ലിയും

കോട്ടയം:- മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ (MGOCSM) ലീഡേഴ്സ് കോൺഫറൻസും ജനറൽ അസംബ്ലിയും പ്രസിഡന്റ് ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനിയുടെ അധ്യക്ഷതയിൽ ജൂലൈ 27 – 28 ദിവസങ്ങളിൽ കോട്ടയം സെൻട്രൽ ഓഫീസിൽ നടത്തുന്നു. 2014-15 ലെ ഭാരവാഹികളായി തെരഞ്ഞെടുക്കുവാൻ അർഹത ലഭിക്കത്തക്കവിധം ജൂലൈ മാസം 15 ന് മുമ്പ് യൂണിറ്റ്തല ഭാരവാഹികളുടെ പേരുകൾ പ്രസ്ഥാനം കേന്ദ്ര ഓഫീസിൽ രജിസറ്റർ ചെയ്യണം.

MGOCSM കേന്ദ്ര ഓഫീസിൽ രജിസ്റ്റർ ചെയ്ത യൂണിറ്റുകളിൽ നിന്ന് പ്രസിഡന്റ്, വൈസ് പ്രസിഡന്റ്, സെക്രട്ടറി, ജോയിന്റ് സെക്രട്ടറി എന്നീ ഭാരവാഹികൾ സമ്മേളനത്തിൽ പങ്കെടുക്കുവാൻ ശ്രദ്ധിക്കണമെന്ന് ജനറൽ സെക്രട്ടറി ഫാ. ഡോ. വർഗീസ് വർഗീസ് അറിയിച്ചു.

## പരുമല സെമിനാരിയിൽ

## ധ്യാനത്തിന് വരുന്നവരുടെ ശ്രദ്ധയ്ക്ക്

- പരുമല സെമിനാരിയിൽ താമസിച്ച് ധ്യാനം കൂടാൻ വരുന്നവർ ഇടവക വികാരിയുടെയോ, സഹവികാരിയുടേയോ കത്തുമായി വരേണ്ടതാണ്.
- ഓർത്തഡോക്സ് സഭാ വിശ്വാസികൾ അല്ലാത്തവർ അവരുടെ ഇടവക പള്ളി വികാരിയുടെയോ, അടുത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെയോ കത്തുമായി വരേണ്ടതാണ്.
- ബുധൻ, വെള്ളി ദിവസങ്ങളിൽ രാവിലെ 10.30-ന് പള്ളിയിൽ ധ്യാനം ഉണ്ടായിരിക്കും.

ഓഫീസ് : 0479-2312202, ധ്യാനമന്ദിരം: 0479-2312226
www.parumalachurch.com,
e-mail:manager@parumalachurch.com

# ജൂലൈ 6 : മിഷൻ സൺഡേ

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്

മുൻപതിവുപോലെ കഴിഞ്ഞ വർഷത്തെ മിഷൻ സൺഡേ പിരിവിന്റെ കണക്കുകൾ പള്ളികൾക്ക് അയച്ചിട്ടുണ്ട്. നിങ്ങൾ ഏവരുടേയും പ്രാർത്ഥനയാലും സഹകരണത്താലും ഓരോ വർഷവും പിരിവുതുക വർദ്ധിച്ചുവരുന്നു. ഈ വർഷത്തെ വരവ് 8425673.98 രൂപയാണ്. ദൈവകൃപയാൽ എല്ലായിടത്തുമുള്ള മിഷൻ പ്രവർത്തനങ്ങൾ ഭംഗിയായി നടക്കുന്നു. പ്രവർത്തകരുടെ കുറവുണ്ട്. ദൈവവേല ആഗ്രഹിക്കുന്ന യുവതീ-യുവാക്കൾ മുന്നോട്ടു വരുവാനായി പ്രാർത്ഥിക്കണം. മാവേലിക്കര സെന്റ് പോൾസ് എം. റ്റി. സി. യിൽ Bachelor of Missiology (B.Miss) എന്ന ത്രിവത്സര ഡിഗ്രി കോഴ്സ് ആരംഭിക്കുവാൻ സെറാംപൂർ യൂണിവേഴ്സിറ്റിയുടെ അനുവാദം ലഭിച്ചിരിക്കുന്നതുകൊണ്ട് 2014 ജൂണിൽ കോഴ്സ് ആരംഭിക്കുന്നതാണ്. +2 പാസ്സായവർക്ക് ഈ കോഴ്സിൽ ചേർന്ന് പഠിക്കാം.

പുതുതായി ആൻഡമാൻസിലും, ഗുജറാത്തിലും, കോട്ടയത്ത് അമയന്നൂരും ആരംഭിച്ച മിഷൻ സ്ഥാപനങ്ങളുടെ നിർമ്മാണപ്രവർത്തനങ്ങൾ പുരോഗമിക്കുന്നു. ഉത്തരാഖണ്ഡ് പ്രകൃതി ദുരന്തത്തിൽ നാശം സംഭവിച്ച ഗ്രാമങ്ങളിൽ ഒന്നായ ഗാവണിയിൽ മലങ്കരസഭ മുപ്പത്തിമൂന്ന് ഭവനങ്ങളുടെ പുനർനിർമ്മാണ പ്രവർത്തനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നു.

ദൈവതിരുനാമ മഹത്വത്തിനും പ: സഭയുടെ സുവിശേഷ സാക്ഷ്യത്തിനും നിർദ്ധനരായ അനേകരുടെ ആശ്വാസത്തിനും അനുഗ്രഹത്തിനുമായി പ: സഭ നടത്തിവരുന്ന എല്ലാ മിഷൻ പ്രസ്ഥാനങ്ങളും പ്രവർത്തനങ്ങളും തുടർന്നും ഭംഗിയായി കൊണ്ടുപോകുവാനുള്ള ഉത്തരവാദിത്വം നമുക്കേവർക്കുമുണ്ടല്ലോ.

പ: സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്കു നിങ്ങൾ ഏവരുടേയും പ്രാർത്ഥനാപൂർവ്വമായ സഹകരണം തുടർന്നും ഉണ്ടാകണം.

പഠനം

# സമയരഥത്തിലെ സ്വർഗ്ഗയാത്ര

■ ഡോ. എം. കുര്യാക്കോസ് മുകളത്ത്

സമയമാം രഥത്തിൽ സ്വർഗ്ഗയാത്ര ചെയ്യുന്ന വിശ്വാസിയ്ക്ക് സ്വന്തദേശം കണ്ട് സന്തോഷിക്കുവാൻ ഇനി അൽപനേരം മാത്രം ബാക്കി. നിത്യമായ വാസസ്ഥലം തേടിയുള്ള ജീവിത പ്രയാണത്തിന്റെ ലക്ഷ്യസ്ഥാനത്തെത്തുവാൻ ഇനി നിമിഷങ്ങൾ. രാത്രിയിൽ ദൈവത്തിന്റെ ഊഷ്മള കരങ്ങളിൽ ശാന്തനായി ഉറങ്ങുമ്പോഴും സമയരഥത്തിന്റെ ചക്രങ്ങൾ മുന്നോട്ട് കുതിച്ചു കൊണ്ടിരിയ്ക്കുന്നു. ശുദ്ധൻമാർക്ക് നിത്യതയിലുള്ള അവകാശത്തിൽ ദൈവം താമസിയാതെ തനിക്കും പങ്കുതരുമെന്നുള്ള പ്രത്യാശയിൽ എതിരേല്ക്കുവാനുമായി കാത്തിരിക്കുന്ന ദൂതഗണത്തെ അവൻ ദർശിക്കുന്നു.

അമ്മയുടെ മടിത്തട്ടിൽ നിന്നാരംഭിച്ച ജീവിതയാത്ര അപ്പോഴും ദൈവസന്നിധിയെ ലാക്കാക്കി അതിവേഗം മുന്നോട്ട് നീങ്ങുന്നു-ഒരിക്കലും പിന്നോട്ടോടാത്ത സമയരഥത്തിന്റെ ചക്രങ്ങൾക്കൊപ്പം.



'

സമയമാം രഥത്തിൽ ഞാൻ-
സ്വർഗ്ഗയാത്രചെയ്യുന്നു
എൻ സ്വദേശം കാണ്മതിന്
ബദ്ധപ്പെട്ടോടിന്നു.

ആകയൽപ്പനേരം മാത്രം
എന്റെ യാത്ര തീരുവാൻ
യേശുവേ നിനക്കു സ്തോത്രം!
വേഗം നിന്നെ കാണും ഞാൻ

രാവിലെ ഞാൻ ഉണരുമ്പോൾ
ഭാഗ്യമുള്ളോർ നിശ്ചയം
എന്റെ യാത്രയുടെ അന്ത്യം
ഇന്നലയെക്കാൾ അടുപ്പം.

'

പച്ചമലയാളത്തിൽ കാവ്യഭംഗി തുളുമ്പുന്ന ഈ സാന്ത്വന സങ്കീർത്തനം രചിച്ചത് വോൾബ്രിറ്റ് നാഗൽ എന്ന ജർമ്മൻ മിഷണറിയാണ് എന്ന് ഒരു പക്ഷെ ഇപ്പോൾ മലയാളികൾ വിസ്മരിച്ചു കഴിഞ്ഞു. 1867 നവംബർ 3-ന് ജർമ്മനിയിലെ ഹാസ്സൽ എന്ന സ്ഥലത്ത് ജനിച്ചു. ഒരു ചെരുപ്പുകുത്തിയായ സുവിശേഷകന്റെ പ്രസംഗം കേട്ട് മാനസാന്തരപ്പെട്ടു. 1893-ൽ വൈദികനായി. ആ വർഷം തന്നെ പ്രേഷിത വേലയ്ക്കായി കേരളത്തിലേയ്ക്ക് പുറപ്പെട്ടു. കണ്ണൂരിൽ വന്ന് ബാസൽ മിഷനിൽ പ്രവർത്തിച്ചു. പക്ഷെ അടങ്ങാത്ത ആത്മദാഹം അദ്ദേഹത്തെ അവിടുത്തെ പ്രവർത്തനം ഉപേക്ഷിച്ച് പോരുവാൻ പ്രേരിപ്പിച്ചു.

ഒരു കാളവണ്ടിയിൽ യാത്ര ചെയ്ത് കുന്നംകുളത്ത് എത്തി ചേർന്നു. ഭാഷ വശമില്ലാതെ, എങ്ങോട്ടെന്നില്ലാതെ അലഞ്ഞ അദ്ദേഹം ഗുരുവായൂർ ക്ഷേത്രത്തിലെ ഉത്സവം കാണുവാൻ പോകുന്നതിന് ഒരുങ്ങി. പക്ഷെ തന്റെ 'സ്വന്തദേശം' അതല്ല എന്ന് ദൈവം നാഗലിനെ ഓർമ്മിപ്പിച്ചു. പ്രാർത്ഥനാമന്ദിരം എന്നെഴുതിയ ഒരു വീട് കണ്ടു. അവിടെ പ്രവേശിച്ചു. വീട്ടിൽ താമസിച്ചിരുന്ന സുവിശേഷകനും കുടുംബവും അദ്ദേഹത്തെ സന്തോഷത്തോടെ സ്വീകരിച്ചു. നാഗൽ ആ ഭവനത്തിൽ താമസിച്ചുകൊണ്ട് തന്റെ ആത്മീയ പ്രവർത്തനം തുടർന്നു. മലയാളഭാഷ പഠിച്ചു. ഇംഗ്ലീഷ് ചുവയില്ലാത്ത ശുദ്ധമായ മലയാളം കൈവശമാക്കി. അനേകം ഇംഗ്ലീഷ് ഗാനങ്ങളും കീർത്തനങ്ങളും മലയാളത്തിലേയ്ക്ക് തർജ്ജമ ചെയ്തു.

ഇന്നു നാം പാടുന്ന അനവധി ഗാനങ്ങൾ അദ്ദേഹം രചിച്ചവയാണെന്ന് അറിയുമ്പോൾ അദ്ദേഹത്തോട് നാം എത്രമാത്രം കടപ്പെട്ടിരിയ്ക്കുന്നു എന്ന് മനസ്സിലാക്കാം. മലയാളം മാത്രമല്ല തമിഴ്, എബ്രായ, ഗ്രീക്ക്, ലാറ്റിൻ ഭാഷകളും അദ്ദേഹത്തിന് വശമായിരുന്നു. കൊച്ചിയിലുള്ള യഹൂദന്മാർ തങ്ങളുടെ പ്രാചീന തിരുവെഴുത്തുകൾ വായിച്ച് മനസ്സിലാക്കുവാൻ നാഗൽ സായിപ്പിനെയാണ് ആശ്രയിച്ചിരുന്നത്. തമിഴ് മിഷനറിമാരുടെ പ്രസംഗങ്ങൾ മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തുവാനും നാഗൽ തന്നെ വേണമായിരുന്നു.

1897-ൽ ഹാരയറ്റ് മിച്ചൽ എന്ന ആംഗ്ലോ ഇൻഡ്യൻ വനിതയെ വിവാഹം കഴിച്ച നാഗൽ കുന്നംകുളം കേന്ദ്രമാക്കി സുവിശേഷവേല നടത്തിക്കൊണ്ടിരുന്നു. അഞ്ചു പുത്രന്മാരും മൂന്നുപുത്രിമാരും ആ ദമ്പതികൾക്ക് ഉണ്ടായി. അതിൽ ഒരു പുത്രി ബാല്യത്തിൽത്തന്നെ മരിച്ചുപോയി. മൂന്നാമത്തെ പുത്രനായ ഗോഡ്‌ലിഫ് പിതാവിന്റെ വഴിയിൽ മിഷണറി പ്രവർത്തനം നടത്തുവാൻ ആഗ്രഹിച്ചു. ബിരുദവും വേദപഠനവും പൂർത്തിയാക്കി. പിതാവിനോട് ചേർന്ന് സുവിശേഷ വേലയ്ക്കൊരുങ്ങി. പക്ഷെ ദൈവഹിതം മറ്റൊന്നായിരുന്നു. പെട്ടെന്നുണ്ടായ ഒരു ഉദരരോഗത്തെ തുടർന്ന് നാഗൽ



ഏറ്റവും സ്നേഹിച്ചിരുന്ന തന്റെ ഇഷ്ട പുത്രൻ ഗോഡ്ലിഫ് ദൈവ സന്നിധി യിലേയ്ക്ക് വാങ്ങിപ്പോയി. നാഗലിനെ പിടിച്ചുലച്ച ഒരു ദുരന്തമായിരുന്നു പ്രിയപുത്രന്റെ വേർപാട്. വേദന കടി ച്ചിറക്കുമ്പോൾ, വിയോഗത്തിന്റെ വ്യഥ ഏൽപ്പിച്ച കാസാ പാനം ചെയ്യാത്തത് ഓർത്ത് വ്യാകുലപ്പെടുമ്പോൾ, നാഗൽ ഒരു സത്യം മനസ്സിൽ ഉൾക്കൊണ്ടു: മരണമെന്ന തിരശ്ശീല കടന്ന് യേശുനാഥനെ മുഖാമുഖം കാണുവാ നുള്ള യാത്രയുടെ ദൈർഘ്യം എത്രയോ ഹ്രസ്വമാണ് എന്ന്. ജീവിത യാത്രയ്ക്ക് പുതിയ അർത്ഥം നാഗൽ തെരഞ്ഞെടുത്തു. നിത്യമായ വാസ സ്ഥാനം പറുദീസയാണെന്നും ഈ പാരിടം വെറും പരദേശമാണെന്നും നാഗൽ ആശ്വസിച്ചു. ദുഃഖത്തിന്റെ കരി നിഴൽ പരത്തിയ ജീവിതത്തിൽ പ്രത്യാ ശയുടെ തിരിനാളങ്ങൾ ജ്വലിച്ചു. ഇതെല്ലാം ധ്യാനിച്ച് രാത്രിയുടെ ഏകാ ന്തതയിൽ പരിശുദ്ധാത്മ നിറവിൽ എഴു തിക്കൊണ്ടിരുന്ന അദ്ദേഹത്തിന്റെ തൂലി കയിൽ ഒരു അനശ്വരഗാനം പിറന്നു..." സമയാം രഥത്തിൽ ഞാൻ സ്വർഗ്ഗയാത്ര ചെയ്യുന്നു..." സ്വയം ആശ്വസിപ്പിയ്ക്കു വാൻ വേണ്ടി താൻ കുറിച്ചിട്ട വരി കൾ വരുംകാലത്ത് ലക്ഷോപലക്ഷം ജനങ്ങൾക്ക് സഹനത്തിന്റെ സമാശ്വാ സമന്ത്രമായി ഭവിക്കുമെന്ന് നാഗൽ അപ്പോൾ വിചാരിച്ചു കാണുകയില്ല. ഇഹലോക ജീവിതത്തിന്റെ ക്ഷണികത ഓർമ്മിപ്പിക്കുന്ന സമയമാം രഥത്തിൽ എന്ന ഗാനം വാസ്തവത്തിൽ ജീവിച്ചി രിക്കുന്ന ക്രിസ്തുവിശ്വാസികൾക്ക് വേണ്ടിയുള്ളതാണ്. സ്വർഗ്ഗ നാട്ടിൽ വേഗം എത്തിച്ചേരുമെന്നുള്ള പ്രതീ ക്ഷയുടെയും പ്രത്യാശയുടെയും ആവി ഷ്കാരമാണ് ഈ സംഗീതം. പക്ഷെ എങ്ങനെയോ ഈ ആശ്വാസ കീർത്തനം ശവസംസ്കാര ശുശ്രൂഷ യുടെ അവിഭാജ്യഗാനമായി മാറിയിരിക്കു ന്നു. അല്ലാത്ത അവസരങ്ങളിൽ പാടു വാൻ ഭയപ്പെടുന്നവരും ഉണ്ടെന്നുള്ളത് ഒരു സത്യം മാത്രം. യഥാർത്ഥത്തിൽ നാഗൽ സായിപ്പ് ഈ ഗാനത്തിനു കൊടുത്ത ശീർഷകം 'ക്രിസ്തീയ ജീവിതം' എന്നായിരുന്നു.

ഓ മൈ ഡാർലിംഗ്, ഓ മൈ ഡാർലിംഗ് ക്ളെമന്റൈൻ...(Oh my Darling, Oh my Darling Clemen tine....) എന്ന ഇംഗ്ലീഷ് ശോക ഗാന ത്തിന്റെ രീതിയിലാണ് നാഗൽ ഈ കീർത്തനം ചിട്ടപ്പെടുത്തിയിട്ടുള്ളത്. തീവ്രമായ അനുഭൂതിയും ദാർശനിക തയുടെ ആഴമേറിയ ആശയ ഗാംഭീ ര്യവും ആത്മീയ സൗന്ദര്യവും ഒത്തി ണങ്ങിയ ഈ ഗാനം പെട്ടെന്ന് ക്രൈസ്തവരുടെ ഇടയിൽ ശ്രദ്ധേയമായി. കെ. എസ്. സേതുമാധവൻ സംവിധാനം ചെയ്ത 'അര നാഴിക നേരം' എന്ന ചല ച്ചിത്ര (1970)ത്തിൽ ഒരു പ്രധാന കഥാപാത്രത്തിന്റെ അന്ത്യനിമിഷങ്ങൾക്ക് ഈ ഗാനം പശ്ചാത്തലമായി. പിന്നീട് അനേകം ഭാഷകളി ലേക്ക് തർജ്ജമ ചെയ്യപ്പെട്ട തോടെ അതിന്റെ പ്രശസ്തി ലോകമെമ്പാടും പരന്നു.

മലങ്കരസഭയിലെ ഉണർവ്വിന്റെ കാല ഘട്ടമായിരുന്നു ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങൾ. എന്നാൽ ക്രിസ്തീയ ഗാനങ്ങളും കീർത്തനങ്ങളും മലയാളഭാ ഷയിൽ അന്ന് വിരളമായിരുന്നു. ഈ കുറവ് നികത്തുവാൻ അദ്ദേഹം സ്വയം ഗാനങ്ങൾ രചിച്ചതു കൂടാതെ അനേകം ഗീതങ്ങൾ ഇംഗ്ലീഷിൽ നിന്നും മലയാള ത്തിലേയ്ക്ക് അതേ ട്യൂണിൽ വിവർത്തനം ചെയ്തു പാടുകയും പഠി പ്പിയ്ക്കുകയും ചെയ്തു. 'എൻ യേശു എൻ സംഗീതം, എൻ ബലം ആകുന്നു'- 'ദൈവത്തിന്റെ ഏകപുത്രൻ പാപികളെ രക്ഷിപ്പാൻ'- 'യേശുവെപ്പോലെ ആകു വാൻ, യേശുവിൻ വാക്കു കേൾക്കുവാൻ- 'വിതച്ചീടുക നാം സ്വർഗ്ഗത്തിന്റെ വിത്ത്'- 'നിന്നോടു പ്രാർത്ഥിപ്പാൻ പ്രിയ പിതാവേ' ഇവയെല്ലാം നാഗൽ രചിച്ച പാട്ടുകളാണ്.

സുവിശേഷഘോഷണത്തിൽ നാഗൽ അതീവ തീഷ്ണത കാണിച്ചി രുന്നു. ഒരിക്കൽ വഴിയിൽവച്ച് ഒരു യുവാവിനെ കണ്ട് അയാളോട് സുവി ശേഷം അറിയിച്ചു. വാസ്തവത്തിൽ അയാൾ വധശിക്ഷയ്ക്കു വിധിക്കപ്പെട്ട് പറവൂർ ജയിലിൽ കഴിയുന്ന ഒരു തട വുകാരനായിരുന്നു. ഒരാഴ്ചത്തേയ്ക്ക് പരോളിൽ ഇറങ്ങിയ അവസരത്തിലാ ണ് നാഗൽ സായിപ്പിനെ കണ്ടു മുട്ടിയ ത്. അയാൾ അനുതാപം നിറഞ്ഞ ഹൃദ യത്തോടെ തന്റെ പാപങ്ങൾ ഏറ്റു പറഞ്ഞു മാനസാന്തരപ്പെട്ടു. ക്രിസ്തു വിനെ രക്ഷിതാവായി സ്വീകരിച്ചു. പിറ്റേ ദിവസം ജയിലിലേക്കു തിരിച്ച് പോയി. വധശിക്ഷ നടപ്പാക്കുന്നതിനു രണ്ടു ദിവസം മുമ്പ് അയാൾ സ്വന്ത ആഗ്ര ഹപ്രകാരം വീണ്ടും പരോളിൽ ഇറങ്ങി നാഗൽ സായിപ്പിന്റെ അടുത്തുവന്നു. അദ്ദേഹത്തിന്റെ കൈകളാൽ മാമോ ദീസാ ഏറ്റു. ജയിലിലേക്ക് സന്തോഷ പൂർവ്വം മടങ്ങിപ്പോയി. പിറ്റേ ദിവസം നാഗൽ രാവിലെത്തന്നെ ജയിലി ലെത്തി അയാളെ സന്തോഷവാനായി കണ്ടു. തൂക്കിക്കൊല്ലുന്ന വെടി മറവരെ അയാളെ അനുഗമിച്ചു. രണ്ടുപേരും പരസ്പരം ചുംബിച്ചു. പരിശുദ്ധാത്മാവിൽ നിറഞ്ഞ് ഉച്ചത്തിൽ 'പാപക്കടം തീർക്കുവാൻ യേശുവിൻ രക്തം മാത്രം.....' എന്ന ഗാനം ഒരുമിച്ച് പാടി. റോബർട്ട് ലോറി (1826-1899) രചിച്ച What can wash away my stain എന്ന മനോഹരമായ കീർത്തന ത്തിന്റെ മലയാള പരിഭാഷയാണ് മേൽപറഞ്ഞ ഗാനം. ഭാഷാന്തരം ചെയ്തത് നാഗൽ തന്നെ. "ദൈവമേ എന്റെ ആത്മാവിനെ കൈക്കൊള്ള ണമെ" എന്ന പ്രാർത്ഥനയോടെ ശാന്ത നായി അയാൾ മരണം ഏറ്റുവാങ്ങി 'സ്വന്തദേശത്തേയ്ക്ക്' യാത്രയായി.

1914-ൽ ഒന്നാം ലോക മഹാ യുദ്ധകാലത്ത് നാഗലിന് ജർമ്മനിയി ലേക്ക് മടങ്ങേണ്ടി വന്നു. അവിടെ നിർബന്ധ പട്ടാളസേവനത്തിന് നിയോ ഗിക്കപ്പെട്ടു. രോഗബാധിത നായിത്തീർന്ന അദ്ദേഹത്തെ ശുശ്രൂഷി യ്ക്കുവാൻ ഇൻഡ്യയിൽ നിന്ന് പ്രിയ പത്നി ഹാരിയറ്റ് വന്നു ചേർന്നു. "എനിയ്ക്ക് പ്രിയപ്പെട്ട ഇന്ത്യയിൽ തിരി ച്ചെത്തി ഇന്ത്യാക്കാർക്കുവേണ്ടി മരിച്ച് അവിടത്തെ മണ്ണിൽ അടക്കപ്പെടണമെ ന്നാണ് തന്റെ ആഗ്രഹം" എന്ന് നാഗൽ എഴുതി. പക്ഷെ ഹൃദയത്തിന്റെ ആ തുടിപ്പ് യാഥാർത്ഥ്യമായില്ല. 1921 മെയ് 21-ാം തീയതി ബർലിനടുത്ത് വീഡ് നെസ്റ്റ് എന്ന സ്ഥലത്ത് അദ്ദേഹം നിര്യാതനായി 'യരുശലേമിൻ ഇമ്പ വീടെ എപ്പോൾ ഞാൻ വന്നുചേരും...' എന്ന പ്രത്യാശാഗാനം ചുണ്ടുകളിൽ ഉരുവിട്ടുകൊണ്ട് നാഗൽ ദൈവകരങ്ങ ളിലേയ്ക്ക് തന്നെത്തന്നെ ഏൽപ്പിച്ചു കൊടുത്തു.

താൻ പ്രിയം വച്ച അക്കരദേശത്ത് യേശുനാഥന്റെ തിരുസന്നിധിയിൽ നാഗൽ എത്തിച്ചേർന്നപ്പോൾ ആ സമ യരഥത്തിന്റെ ചക്രങ്ങൾ ഓട്ടം തികച്ച് നിശ്ചലമായി..... രക്ഷകന്റെ മാർവിൽ നിത്യവിശ്രമംകൊള്ളുവാൻ". ■



# ശമധന ഋഷി

■ **ഡോ. എം. പി. ചാക്കോ**

**തിരുമേനി ഒരു വലിയ പ്രാർത്ഥനാ മല്ലനായിരുന്നു. ഒരു ദയറാക്കാരന്റെ ഏറ്റവും പ്രധാനപ്പെട്ട ക്വാളിറ്റീസിൽ ഒന്ന് മുടക്കം കൂടാതെയുള്ള യാമപ്രാർത്ഥനയാണ്.**

പരിശുദ്ധ ദിദിമോസ് തിരുമേനിയുടെ ജീവിതം വളരെ ലളിതമായിരുന്നു. ഭക്ഷണത്തിലും, വസ്ത്രധാരണത്തിലും യാത്രയിലും എല്ലാം മിതത്വവും ലാളിത്യവും പാലിച്ചിരുന്നു. ശുചിത്വം അദ്ദേഹം വളരെ ഇഷ്ടപ്പെട്ടിരുന്നു. മെത്രാപ്പോലീത്താ ആയി ഭദ്രാസനാസ്ഥാനത്ത് സൗകര്യങ്ങൾ വളരെ കുറവുള്ളതും, ഇടുങ്ങിയതുമായ ഒരു മുറിയിൽ ആണ് താമസിച്ചിരുന്നത്. യാതൊരു പരിഭവവും ഇല്ലാതെ അദ്ദേഹം അവിടെ കഴിഞ്ഞു. ഉള്ളതുകൊണ്ട് തൃപ്തിപ്പെടാൻ അദ്ദേഹം നല്ലതുപോലെ അഭ്യസിച്ചിരുന്നു. അതുകൊണ്ട് അദ്ദേഹത്തിനു സംതൃപ്തി ഉണ്ടായിരുന്നു. കൃത്യനിഷ്ഠ തിരുമേനിയുടെ കൂടെപ്പിറപ്പായിരുന്നു. കാര്യങ്ങൾ മുമ്പോട്ടു നീക്കി വയ്ക്കുന്ന സ്വഭാവം അദ്ദേഹത്തിന് വളരെ വെറുപ്പുള്ള സംഗതിയായിരുന്നു. കളികളിലും വ്യായാമങ്ങളിലും അധികം ഏർപ്പെടുന്ന ഒരു രീതി പ. ദിദിമോസ് ബാവായ്ക്കില്ലായിരുന്നു. ഏതു സംഗതിയും ഒരുക്കത്തോടും, വേണ്ടത്ര തയ്യാറെടുപ്പോടുംകൂടി മാത്രം ചെയ്തിരുന്നു. ഏതു ശുശ്രൂഷയ്ക്കും, തലേന്നുതന്നേയുള്ള ഒരുക്കം നിർബന്ധം ആയിരുന്നു. പ്ലാനിംഗോടുകൂടി മാത്രമേ ഏതുകാര്യവും ചെയ്യുമായിരുന്നുള്ളൂ. പട്ടംകൊട, പള്ളികൂദാശ എന്നിങ്ങനെ പ്രാധാന്യമുള്ളതും ദൈർഘ്യമേറിയതുമായ ശുശ്രൂഷകൾക്ക് തലേ ദിവസം മുതല്ക്കേ ശരിയായി തയ്യാറെടുത്തിരുന്നു.

തിരുമേനി ഒരു വലിയ പ്രാർത്ഥനാ മല്ലനായിരുന്നു. ഒരു ദയറാക്കാരന്റെ ഏറ്റവും പ്രധാനപ്പെട്ട ക്വാളിറ്റീസിൽ ഒന്ന് മുടക്കം കൂടാതെയുള്ള യാമപ്രാർത്ഥനയാണ്.

ഞാനും തിരുമേനിയും കൂടി ഒന്നിച്ചു പഠിക്കുകയും, ഒന്നിച്ചു താമസിക്കുകയും ചെയ്തിരുന്നതുകൊണ്ട് എനിക്ക് തിരുമേനിയുടെ ദിനചര്യ നല്ലതുപോലെ അറിയാം. ഞാനും തിരുമേനിയും തമ്മിൽ 15 വയസിൽ പ്രായവ്യത്യാസം ഉണ്ടെങ്കിലും അദ്ദേഹം B.A.L.T. പാസ്സായതിനു ശേഷം 15 വർഷക്കാലം തൃശിനാപ്പള്ളിലെ പൊന്നയ്യാ സ്ക്കൂളിൽ ഹെഡ്മാസ്റ്റർ ആയി ഇരുന്നതിനുശേഷം ക്രൈസ്റ്റ് ചർച്ച് കോളജ് കാൺപുരിൽ എം.എ.യ്ക്ക് പഠിക്കാൻ ചേർന്നു. ആ വർഷം തന്നെ ഞാനും അവിടെ എം.എ.യ്ക്ക് ചേർന്നു. തിരുമേനി എം.എ. ഇംഗ്ലീഷിലും, ഞാൻ എം.എ. സോഷ്യോളജിയിലും എന്നുള്ള വ്യത്യാസം മാത്രം. ഒരേ ഹോസ്റ്റലിൽ അടുത്തടുത്ത മുറികളിൽ ഞങ്ങൾ താമസിച്ചിരുന്നു. ഉച്ചയ്ക്ക് ക്ലാസ്സ് വിട്ട് കോളജിൽ നിന്ന് ഹോസ്റ്റലിൽ തിരിച്ചെത്തുമ്പോൾ അദ്ദേഹം, മുറിയിൽ കയറി, ദയറാക്കാരുടെ ചിട്ട അനുസരിച്ചുള്ള യാമപ്രാർത്ഥന നടത്തിയതിനു ശേഷമേ ഭക്ഷണം കഴിക്കാൻ മെസ്ഹാളിൽ എത്തുമായിരുന്നുള്ളു. ക്രൈസ്റ്റ് ചർച്ച് കോളജിൽ അന്ന് ഞങ്ങളുടെ പ്രിൻസിപ്പാൾ ആയിരുന്നത് വിശ്രുതനും, ആദരണീയനുമായ ഡോ. നൈനാൻ ഏബ്രഹാം സാർ ആയിരുന്നു. പ്രായത്തിൽ രണ്ടോ മൂന്നോ മാസത്തെ വ്യത്യാസമേ തിരുമേനിയും സാറും തമ്മിൽ ഉണ്ടായിരുന്നുള്ളു. എങ്കിലും തിരുമേനിക്ക് നൈനാൻ ഏബ്രഹാം സാറിനോട് വളരെ അധികം സ്നേഹവും, ബഹുമാനവും, ആദരവും ഉണ്ടായിരുന്നു.

തിരുമേനി അന്ന് അച്ചനായിരുന്നു. പേര് ഫാ. സി.റ്റി. തോമസ്. എനിക്ക് 12-ാമത്തെ വയസ്സിൽ പ. ഗീവർഗീസ് ദ്വിതിയൻ ബാവായിൽ നിന്നും, മദ്ബാഹായിലെ ശുശ്രൂഷയ്ക്കായുള്ള കൈവപ്പ് ലഭിച്ചിരുന്നു. എം.സി. കുറിയാക്കോസ് റമ്പാച്ചനിൽ നിന്നും പള്ളി ആരാധനാക്രമങ്ങൾ ശരിക്കും പഠിച്ചതിനാൽ സി.റ്റി.തോമസച്ചന് എന്നോട് വളരെ സ്നേഹവും, എനിക്ക് അദ്ദേഹത്തോട് ആദരവോടുകൂടിയ ബഹുമാനവും ആയിരുന്നു. നോർത്ത് ഇൻഡ്യയുടെ പലഭാഗങ്ങളിലും തീവണ്ടിയിലും, ബസ്സിലും ഞങ്ങൾ ഒന്നിച്ച് യാത്ര ചെയ്ത് അദ്ദേഹം വി. കുർബ്ബാന അർപ്പിച്ചിട്ടുണ്ട്. ആ സമയത്തൊക്കെയും ഞാൻ ആയിരുന്നു അദ്ദേഹത്തിന്റെ ശുശ്രൂഷകൻ. ഞാൻ അദ്ദേഹത്തിന്റെ പരിചാരകൻ ആയിരുന്നു എന്നു പറയുന്നതിൽ എനിക്ക് സന്തോഷമേയുള്ളു. ആ യാത്രകളിലും യാമപ്രാർത്ഥനകൾ അദ്ദേഹം മുടക്കം കൂടാതെ നടത്തിയിരുന്നു. യാത്രാമദ്ധ്യേ, യാമപ്രാർത്ഥനയുടെ സമയം ആകുമ്പോൾ അദ്ദേഹം എന്റെ കൈമേൽ അമർത്തിഞെക്കും. അതായത് അല്പനേരത്തേക്ക് സംസാരം നിർത്തണം. എന്നുള്ള സൂചന. പ്രാർത്ഥന കഴിഞ്ഞ് വീണ്ടും സംസാരം തുടങ്ങും.

ആരാധനാ ഗീതങ്ങൾ അദ്ദേഹം നല്ലതുപോലെ ആലപിക്കുമായിരുന്നു. പരിചമുട്ടുകളിയുടെ ഗീതങ്ങൾ വളരെ ഹൃദ്യമായി അദ്ദേഹം പാടുമായിരുന്നു. എന്നാൽ മറ്റുള്ളവരേക്കാൾ കേമനെന്നോ, മിടുക്കനെന്നോ അദ്ദേഹത്തിന് ഭാവമില്ലായിരുന്നു. തന്മൂലം അത്തരക്കാർക്കുള്ള കോംപ്ലക്സ് ഒന്നും അദ്ദേഹത്തിനില്ലായിരുന്നു. 'Be your own'. നാം നാമായിരിക്കണം. മറ്റൊരാളാകാൻ ശ്രമിക്കേണ്ട കാര്യം ഇല്ല. അങ്ങനെയുള്ള പൊണ്ണക്കാര്യ

ങ്ങൾ ഒന്നും തന്നെ അദ്ദേഹത്തിനില്ലായിരുന്നു.

ദൈവികശുശ്രൂഷ, കൂദാശാനുഷ്ഠാനം എന്നിവ കുറ്റമോ, കുറവോ, അഹങ്കാര പ്രമത്തതയോ തത്തുല്യങ്ങളായ മറ്റു വല്ലതുമോ കൂടാതെ, ദൈവസാന്നിദ്ധ്യബോധത്തോടും വിനയത്തോടും കൂടി നടത്തുവാൻ കഴിവുള്ളവനായിരുന്നു തിരുമേനി.

ധീരത ഒരു മഹാപുരോഹിതന്റെ ലക്ഷണം ആയിരിക്കണം. തിരുമേനി ധീരൻ ആയിരുന്നു. അധർമ്മത്തിലും, അസത്യത്തിലും, വിനാശകരമായ മാർഗ്ഗ ഭ്രംശത്തിലും നിപതിച്ചവർക്കെതിരെ ധീരതയോടെ വിരൽചൂണ്ടിയ മാർ യോഹന്നാൻ മാംദാനയേ പോലെ, തിരുമേനി ഒരു ഒന്നാംകിട വാഗ്മിയായിരുന്നു. തന്റെ ഗുരുവും വഴികാട്ടിയും ആയ അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസിയോസ് തിരുമേനി ഒരു വലിയ വാഗ്മിയായിരുന്നുവല്ലോ. അദ്ദേഹത്തിൽ നിന്നും തന്റെ ശിഷ്യനു ലഭിച്ച വരദാനം ആണ് ഈ വാഗ്മിത്വം.

തിരുമേനിയുടെ ഗുരുഭക്തി വളരെ ശ്രദ്ധേയമാണ്. അതിലുപരി ഗുരുവിനോടുള്ള നന്ദി പ്രകാശിപ്പിക്കൽ കണ്ടു പഠിക്കേണ്ടതാണ്. ബല്ലിഗ്രഹാം ഒരിക്കൽ കോട്ടയത്തുവച്ച് പ്രസംഗിച്ചു, പരിശുദ്ധാത്മാവിന് എതിരായി പറയപ്പെടുന്ന പാപം ആണ് ഏറ്റവും വലിയ പാപം എന്ന്. എന്നാൽ നന്ദിയില്ലാ ingratitude എന്നുള്ളതാണ് മേൽപറയപ്പെട്ട പാപം പോലെ തന്നെയാണെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു പറഞ്ഞു. കർത്താവ് ശക്തിയായി കുറ്റപ്പെടുത്തിയിട്ടുള്ളത് 'നന്ദി ഇല്ലായ്മയേക്കുറിച്ചാണ്.'

പരിശുദ്ധ ദിദിമോസ് തിരുമേനി 'നന്ദി' എന്ന പദത്തിന്റെ പര്യായം തന്നെ. കല്ലുംപുറം തോമസ് റമ്പാച്ചൻ (അഭിവന്ദ്യ ദീവന്നാസിയോസ് തിരുമേനി) ഇല്ലായിരുന്നെങ്കിൽ ഞാൻ പത്തനാപുരം ദയറായിൽ എത്തുകയില്ലായിരുന്നു. പത്തനാപുരം ദയറായിൽ എത്തിയില്ലായിരുന്നു എങ്കിൽ ഞാൻ ഒരു പട്ടക്കാരനോ, മേൽപട്ടക്കാരനോ ആകുകയില്ലായിരുന്നു. ഞാൻ നൂറുശതമാനവും മാർ ദീവന്നാസ്യോസ് തിരുമേനിയോടു കടപ്പെട്ടവനാണ്. ഒരുതരത്തിൽ പറഞ്ഞാൽ ഇക്കാര്യത്തിൽ എനിക്ക് ആ ശ്രേഷ്ഠനായ ദീവന്നാസിയോസ് തിരുമേനിയോടു മാത്രമാണ് കടപ്പാട് എന്ന് ദിദിമോസ് തിരുമേനി നന്ദി നിറഞ്ഞ ഹൃദയത്തോടെ പറയുമായിരുന്നു.

പരിശുദ്ധ ദിദിമോസ് ബാവ എല്ലാ അർത്ഥത്തിലും ഒരു ശമധന ഋഷി ആയിരുന്നു. 'ശമം' ധനം ആയിട്ടുള്ള ഋഷി. അതായത് ആത്മസംയമനം ധനമായിട്ടുള്ള വിശുദ്ധൻ എന്നർത്ഥം. ■



# ജീവചരിത്ര ഫലകം

- വി.ജെ.റ്റി.

**1921 ഒക്ടോബർ 29:** തിരുവല്ലാ നെടുമ്പ്രം മുളമൂട്ടിൽ ഇട്ടിയവിര തോമസിന്റെയും മാവേലിക്കര ചിറമേൽ ശോശാമ്മയുടെയും നാലാമത്തെ പുത്രനായി മാവേലിക്കരയിൽ ജനിച്ചു. (പേര് സി. ടി. തോമസ്).

**1942 മാർച്ച് 11** (പാതിനോമ്പ് ബുധനാഴ്ച): കാരാപ്പുഴ മാർ ഗ്രീഗോറിയോസ് ചാപ്പൽ - പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽനിന്ന് കോറൂയോ പട്ടമേറ്റു.

**1947 മെയ് 22 വ്യാഴം** (സ്വർഗ്ഗാരോഹണ പെരുന്നാൾ): തിരുവല്ല ബഥനി അരമന ചാപ്പൽ - പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽനിന്ന് ശംശോനോ (പൂർണ്ണ ശെമ്മാശ്ശൻ) പട്ടമേറ്റു.

**1950 ജനുവരി 25 ബുധൻ:** പത്തനാപുരം താബോർ ദയറാ - പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽനിന്ന് കശീശ്ശാ പട്ടമേറ്റു.

**1965 മെയ് 16 ഞായർ:** പത്തനാപുരം താബോർ ദയറാ - പ. ഔഗേൻ ബാവാ റമ്പാൻ സ്ഥാനം നല്കി.

**1965 ഡിസംബർ 28 ചൊവ്വ:** കോട്ടയം എം. ഡി. സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷനിൽ മറ്റ് നാലു പേരോടൊപ്പം മേല്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടു.

**1966 ആഗസ്റ്റ് 24 ബുധൻ:** കോലഞ്ചേരി സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് പള്ളി - പ. ഔഗേൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മറ്റ് രണ്ടുപേരോടൊപ്പം 'മാർ തീമോത്തിയോസ്' എന്ന പേരിൽ മെത്രാപ്പോലീത്തയായി വാഴിക്കപ്പെട്ടു.

**1966 നവംബർ 11 :** മലബാർ ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്തയായി ചുമതലയേറ്റു.

**1968 ഫെബ്രുവരി 2:** മലബാർ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയായി ചുമതലയേറ്റു.

**1992 സെപ്തംബർ 10 വ്യാഴം:** പരുമല സെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തെരഞ്ഞെടുത്തു.

**2005 ഒക്ടോബർ 29 ശനി :** പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് മലങ്കര മെത്രാപ്പോലീത്താസ്ഥാനം ഏറ്റെടുത്തു.

**2005 ഒക്ടോബർ 31 തിങ്കൾ :** പരുമല സെമിനാരിയിൽ ബസേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കയായി സ്ഥാനാരോഹണം ചെയ്തു.

**2006 സെപ്തംബർ 21, ഒക്ടോബർ 12 :** പരുമല സെമിനാരിയിൽ രണ്ടു തുടർയോഗങ്ങളായി കൂടിയ മലങ്കര അസ്സോസിയേഷനിൽ അദ്ധ്യക്ഷത വഹിച്ചു. പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു.

**2007 മാർച്ച് 21 :** പരുമല സെമിനാരിയിൽ കൂടിയ മലങ്കര അസ്സോസിയേഷനിൽ അദ്ധ്യക്ഷത വഹിച്ചു. വൈദികട്രസ്റ്റി, അത്മായട്രസ്റ്റി എന്നിവരുടെയും മാനേജിംഗ് കമ്മറ്റിയുടെയും തെരഞ്ഞെടുപ്പുകൾ നടത്തി.

**2008 സെപ്തംബർ 11:** പാമ്പാക്കുട എം. ടി. എം. ഹയർ സെക്കൻഡറി സ്കൂളിൽ കൂടിയ മലങ്കര അസ്സോസിയേഷനിൽ അദ്ധ്യക്ഷത വഹിച്ചു. മേല്പട്ടസ്ഥാനത്തേക്ക് ഏഴു പേരെ തെരഞ്ഞെടുത്തു.

**2009 ഫെബ്രുവരി 19 വ്യാഴം:** പുതുപ്പള്ളി സെന്റ് ജോർജ്ജ് വലിയപള്ളിയിൽ ഏഴു മേല്പട്ടക്കാരെ വാഴിച്ചു.

**2009 ഏപ്രിൽ 3 വെള്ളി :** ദേവലോകം കാതോലിക്കേറ്റ് അരമനചാപ്പലിൽ വി. മൂറോൻ കൂദാശ ചെയ്തു.

**2010 ഫെബ്രുവരി 17 :** ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിൽ കൂടിയ മലങ്കര അസ്സോസിയേഷനിൽ അദ്ധ്യക്ഷത വഹിച്ചു. മേല്പട്ടസ്ഥാനത്തേക്ക് ഏഴു പേരെ തെരഞ്ഞെടുത്തു.

**2010 മെയ് 12 ബുധൻ :** കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ ഏഴു മേല്പട്ടക്കാരെ വാഴിച്ചു.

**2010 ഒക്ടോബർ 31:** സ്ഥാനത്യാഗം ചെയ്തു.

**2010 നവംബർ 1 തിങ്കൾ :** പരുമല സെമിനാരിയിൽ പിൻഗാമിയായി പരിശുദ്ധ ബസേലിയോസ് മാർ ത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായെ വാഴിച്ചു.

**2014 ഫെബ്രു. 21 വെള്ളി :** ദേവലോകം കാതോലിക്കേറ്റ് അരമനയിൽ കന്തീലാ ശുശ്രൂഷ സ്വീകരിച്ചു.

**2014 മെയ് 26 തിങ്കൾ :** വൈകിട്ട് 7.30-ന് പരുമല ആശുപത്രിയിൽ കാലം ചെയ്തു.

**2014 മെയ് 28 ബുധൻ :** പത്തനാപുരം മൗണ്ട് താബോർ ദയറായിൽ ഭൗതീക ശരീരം വൈകുന്നേരം 4 മണിക്ക് കബറടക്കി. ■




15-ാം പേജിൽ നിന്നു തുടർച്ച...

# സുധീര നിലപാട്

നീര ഉല്പാദനം അനുവദിച്ചതിലൂടെ ചെത്തുതൊഴിലാളികളുടെ പ്രശ്നം പരിഹരിക്കപ്പെട്ടു കഴിഞ്ഞു. ബാറുകൾ അടച്ചുവെങ്കിലും റസ്റ്റോറന്റുകൾ പ്രവർത്തിച്ച് ഹോട്ടലുടമകൾക്ക് തൊഴിലാളികളെ സംരക്ഷിക്കാം. വൈക്കത്ത് അമ്പാടി ഹോട്ടൽ ഒരു മാതൃകയായി നിലകൊള്ളുന്നു. ബാർ പൂട്ടിയിട്ടപ്പോൾ കേരളീയ വിഭവങ്ങൾ കുറഞ്ഞ നിരക്കിൽ നല്കിക്കൊണ്ട് ഹോട്ടലിനു പുതിയ മുഖച്ഛായ നല്കി ഹോട്ടലുടമ തൊഴിലാളികളെ സംരക്ഷിക്കുകയാണുണ്ടായത്. കുറഞ്ഞ നിരക്കിൽ ഹൃദ്യമായ ഭക്ഷണം നല്കുന്ന ഹോട്ടലിന്റെ ജനപ്രിയത വർദ്ധിക്കുകയും ചെയ്യും.

മദ്യാസക്തർക്ക് നിശ്ചിത അളവിൽ മദ്യം നല്കുവാനുള്ള പെർമിറ്റ് ഏർപ്പെടുത്തിക്കൊണ്ടാവണം മദ്യം നിരോധിക്കേണ്ടത്. ജില്ലാ മെഡിക്കൽ ഓഫീസറുടെ നേതൃത്വത്തിലുള്ള ഡോക്ടറന്മാരുടെ പാനൽ ഇതിനായി രൂപീകരിക്കണം. പെർമിറ്റുള്ളവർക്കു മാത്രം മദ്യം നല്കുവാൻ ബിവ്റേജസ് കോർപ്പറേഷൻ ജില്ലാ തലത്തിൽ വില്പന കേന്ദ്രങ്ങൾ നിലനിർത്തുകയും മറ്റുള്ളവ അടച്ചു പൂട്ടുകയും ചെയ്യണം. മദ്യാസക്തരുടെ ചികിത്സയ്ക്കുള്ള സംവിധാനങ്ങളും സജീവമാക്കണം. വ്യാജമദ്യവില്പന തടയുവാൻ ജാഗ്രതാ സമിതികളുണ്ടാകണം. ഇത്തരം നടപടികളിലൂടെ സമീപ ഭാവിയിൽ തന്നെ കേരളത്തെ മദ്യവിമുക്തമാക്കുവാൻ കഴിയും.

മദ്യനിരോധനം ഭരണഘടനയുടെ മാർഗനിർദ്ദേശക തത്ത്വങ്ങളിൽ ഉൾപ്പെടുത്തിയിട്ടുള്ള സുപ്രധാന നയമാണ്. ഇതു നടപ്പിലാക്കി കിട്ടുക എന്നത് ജനങ്ങളുടെ അവകാശമാണ്, ഭരണകർത്താക്കളുടെ ഔദാര്യമല്ല. ബോധവല്ക്കരണത്തിലൂടെ മാത്രം മദ്യോപഭോഗം കുറയ്ക്കാം എന്നതൊരു വ്യാമോഹം മാത്രമാണ്. ഈ സത്യം ആദ്യം തിരിച്ചറിഞ്ഞതു ഗാന്ധിജി ആയിരുന്നു. പാവപ്പെട്ട മനുഷ്യന്റെ മുമ്പിൽ മദ്യം വില്പനക്കു വച്ച ശേഷം അവൻ കുടിക്കരുതെന്നു ഗുണദോഷിക്കുന്നതിൽ യാതൊരർത്ഥവുമില്ല എന്നു ഗാന്ധിജി പറഞ്ഞു. മദ്യത്തിന്റെ പ്രലോഭനം അത്ര ശക്തമാണ്. അതുകൊണ്ട്, മദ്യം മനുഷ്യനു ലഭ്യമാകുന്ന സാഹചര്യം ഇല്ലാതാക്കുകയാണു വേണ്ടതെന്ന് അദ്ദേഹം വാദിച്ചു. 'ഒരു മണിക്കൂർ സമയത്തേക്ക് ഇന്ത്യയുടെ പരമാധികാരി ആയാൽ ഞാൻ ആദ്യം ചെയ്യുക സമ്പൂർണ്ണ മദ്യനിരോധനം ഏർപ്പെടുത്തുകയായിരിക്കും' എന്ന ഗാന്ധിജിയുടെ പ്രഖ്യാപനം വളരെ പ്രസിദ്ധമാണല്ലോ. ഇന്ത്യയിലെ പാവപ്പെട്ട മനുഷ്യന്റെ ഉന്നതി പരമലക്ഷ്യമായി കണ്ട ഗാന്ധിജി അതിനുള്ള ഏറ്റവും വലിയ തടസ്സമായി കണ്ടത് മദ്യപാനത്തെയായിരുന്നു. സ്വാതന്ത്ര്യ സമരത്തോടൊപ്പം തന്നെ മദ്യവിരുദ്ധ സമരങ്ങൾക്ക് അദ്ദേഹം നേതൃത്വം നല്കിയത് അതുകൊണ്ടാണ്. മദ്യവില്പനയുടെ വരുമാനം കൊണ്ടു നാടു ഭരിക്കുന്ന ഭരണകർത്താക്കളുടെ അധാർമ്മികതയെക്കുറിച്ച് അദ്ദേഹം പറഞ്ഞതും ഇന്നത്തെ ഭരണക്കാർ ശ്രദ്ധിക്കേണ്ടതാണ്.

രാഷ്ട്രപിതാവിന്റെ സ്വപ്നം സഫലമാക്കുവാൻ കേരളത്തിനു കൈവന്നിരിക്കുന്ന അവസരം നഷ്ടപ്പെടാതിരിക്കട്ടെ. സബ്കോ സമതി ദേ ഭഗവൻ! (എല്ലാവർക്കും സദ്ബുദ്ധി നല്കണമേ! ദൈവമേ!) എന്നു ഗാന്ധിജിയോടൊപ്പം നമുക്കും പ്രാർത്ഥിക്കാം. ■





# എസ്ഥേർ

## ഒരു ജനതതിയെ വീണ്ടെടുത്ത "പെണ്മ"

മായ ലാബി, മൈലാഡിയിൽ



ബൈബിളിലെ ഒട്ടുമിക്ക കഥകളും ചരിത്രാവിഷ്കാരങ്ങളും പഠിക്കുമ്പോൾ ദൈവം ജനതതിയുടെ ജീവിതങ്ങളിൽ അവസരോചിതമായി ഇടപെടുന്നത് കാണാം. പ്രഥമദൃഷ്ട്യാ അനീതിയും അധാർമ്മികവുമാണെന്ന് തോന്നിയാലും ക്ഷമയോടെ കാത്തിരുന്നാൽ ദൈവത്തിന്റെ അദൃശ്യകരങ്ങൾ സാന്ദർഭികമായി വ്യക്തി ജീവിതങ്ങളെ മെനയുന്നു എന്നത് വ്യക്തമാകും. ദർശിയ്ക്കുവാൻ സാധിയ്ക്കും. ഇതിന് ഉത്തമ ദൃഷ്ടാന്തമാണ് ബൈബിളിലെ എസ്ഥേർ. അപ്പനും അമ്മയും ഇല്ലാതെ, ചിറ്റപ്പനായ മോർദ്ദേഖായിയുടെ സംരക്ഷണയിൽ വളർന്ന് യെറുശ്ശലേമിൽ നിന്നും നാടുകടത്തപ്പെട്ട ഹെദസ്സ എന്ന യഹൂദബാലിക, അഹശ്വരോസ് രാജാവിന്റെ അന്തപ്പുരത്തിൽ എത്തപ്പെട്ടപ്പോൾ ഹെദസ്സ എന്ന് പേരുമാറ്റി 'STAR' എന്ന പേർഷ്യൻ വാക്കിന് തുല്യമായ എസ്ഥേർ എന്ന പേർ സ്വീകരിയ്ക്കുകയായിരുന്നു.

ഹിന്ദു ദേശം (ഇന്ത്യ) മുതൽ കൗശ് വരെ അടക്കി ഭരിച്ചിരുന്ന മഹാനായ ചക്രവർത്തിയായിരുന്നു അഹശ്വരോസ്. അദ്ദേഹം തന്റെ പട്ട മഹർഷിയായ വസ്ഥിയെ സ്നേഹിക്കുകയും അംഗീകരിക്കുകയും ചെയ്തിരുന്നു. എന്നാൽ നിസ്സാരമെന്ന് തോന്നാവുന്ന ഒരു ധാരണപ്പിശകിൽ രാജാവും രാജ്ഞിയും തമ്മിൽ അകലുകയും വസ്ഥിയ്ക്ക് പട്ട മഹിഷി സ്ഥാനം നഷ്ടമാവുകയും ചെയ്തു. രാജാവിന് തന്റെ പ്രവൃത്തിയിൽ കുറ്റബോധം തോന്നിയെങ്കിലും 'ദൈവഹിതം' എസ്തേറിനെ ആ പദവിയിലേയ്ക്ക് എത്തിയ്ക്കുകയായിരുന്നു. എസ്തേറിന്റെ ജീവിതത്തിൽ യഹോവയുടെ ഇടപെടൽ, തന്റെ ജനമായ ഇസ്രായേലിനെ വഴി നടത്തുവാൻ മോശയെ നിയോഗിച്ചതുപോലെ പേർഷ്യൻ ദേശത്തെ യഹൂദരുടെമേൽ വരുവാനിരിക്കുന്ന വിപത്തിനെ ഒഴിപ്പിക്കുവാൻ എസ്തേറിനെ പ്രാപ്തയാക്കി. ഇത്രയും വലിയസ്ഥാനത്തെ പൂകി എത്രയും സ്തുത്യർഹമായ ഒരു സേവനം ചെയ്യുവാൻ ജീവിത പന്ഥാവിൽ എസ്തേറിന് കൂട്ടായുണ്ടായിരുന്നത് വളർത്തച്ഛനായ മോർദ്ദോഖായി മാത്രമാണ്. ജീവിതത്തിൽ പ്രതികൂലതകളെ നേരിടുമ്പോൾ താങ്ങായി നിൽക്കുന്നവരെ നാം വിശ്വസിക്കുകയും സ്നേഹിക്കുകയും ചെയ്തതുപോലെ അഹശ്വരോസ് രാജാവിന്റെ മനസ്സിൽ സ്ഥാനം പിടിക്കുവാൻ ദൈവം മോർദ്ദാഖായിയ്ക്കും അതുവഴി എസ്തേറിനും അവസരമൊരുക്കി.

മറ്റ് ഏത് കഥകളിലേയും പോലെ ഇവിടെയും ഒരു വില്ലൻ - "ഹാമാൻ". ഈ വ്യക്തിത്വത്തെ മോർദ്ദേഖായിയ്ക്ക് മുൻപേ അറിവുണ്ടായിരുന്നോ എന്നൊന്നും ബൈബിളിൽ പ്രതിപാദിക്കുന്നില്ല. മറിച്ച് ഹാമാനിലെ "നീചനെ" തന്റെ ഉൾക്കണ്ണുകളാൽ കാണുവാൻ മോർദ്ദേഖായിയ്ക്ക് കഴിഞ്ഞു. അതിനാലാവാം, രാജകല്പന ഉണ്ടായിരുന്നിട്ടും മോർദ്ദേഖായി ഹാമാനെ നമസ്ക്കരിക്കാതിരുന്നത്. നിഗളം തലയ്ക്ക് പിടിച്ച ഹാമാൻ മോർദ്ദേഖായിയെപ്പോരാഞ്ഞ്, അദ്ദേഹത്തിന്റെ കുലമായ യഹൂദവംശം തന്നെ നശിയ്ക്കണം എന്ന് ചിന്തിച്ച് കരുക്കൾ നീക്കുന്നു. നേക്കുക; ദുഷ്ടതയുടെ പരമകാഷ്ഠയായ ഒരു മനുഷ്യൻ! ആ വ്യക്തി ആയിരിക്കുന്ന ഉന്നതസ്ഥാനത്തിന് ചേർന്ന പ്രവൃത്തിയാണോ ഇത്? തന്റെ അധികാരത്തെ ഹാമാൻ ദുർവിനിയോഗിച്ചു നടത്താൻ നോക്കുന്ന നീചത്വം.

ഇവിടെ ഹാമാനിലെ വ്യക്തിത്വം ഒരു മോഹന വലയത്തിൽ ആണെന്നു വേണം കരുതുവാൻ. അദ്ദേഹം സംഭവങ്ങളുടെ വരും വരായ്കകളെക്കുറിച്ച് ചിന്തിക്കാതെ താൻ എന്ത് ചെയ്താലും പുറംലോകം അറിയില്ല എന്ന് വിചാരിച്ചു.

"The bodies of our blood and state are shadows; not substancial things"

എന്ന് പ്രശസ്ത ഇംഗ്ലീഷ് രചയിതാവ് James Sherly പറയുന്നത് കാലിക പ്രാധാന്യം അർഹിക്കുന്നു. അധികാരത്തിന്റെ പ്രതാപത്തെപ്പറ്റി കവി നമ്മെ മനസ്സിലാക്കാൻ ശ്രമിയ്ക്കുന്നു. ഇരുട്ടിനോടു പൊരുതുവാൻ വാളുവേണ്ട, മെഴുകുതിരി കൊളുത്തിയാൽ മതി എന്ന് മതസ്ഥാപകനായ സൊറവൊസ്റ്റർ പറഞ്ഞത് എത്രയോ ശരിയാണ്!. നിസ്സാരനായ മോർദ്ദേഖായി എന്ന മനുഷ്യനോട് തോന്നിയ അസൂയ/ക്രോധം ഇവയാൽ തന്നെത്തന്നെ മറന്ന് മാനുഷികധർമ്മത്തെ വെടിഞ്ഞ ഹാമാൻ, കഥാന്ത്യത്തിൽ മോർദ്ദേഖായിയ്ക്ക് വേണ്ടി താൻ പണിഞ്ഞ കഴുമരത്തിൽ സ്വന്തം ജീവനെ ത്യജിക്കേണ്ടി വരുന്നു. ആയതിനായി എസ്ഥേർ എന്ന യഹൂദ പ്പെൺകൊടി ദൈവത്താൽ നയിയ്ക്കപ്പെടുന്നു.

എന്തുകൊണ്ടാണ് മറ്റ് സ്ത്രീകഥാപാത്രങ്ങൾ വിശുദ്ധ ഗ്രന്ഥത്തിൽ ഉണ്ടായിട്ടും എസ്ഥേറിന്റെ കഥയെ ഒരു അദ്ധ്യായമായി പ്രതിപാദിച്ചിരിക്കുന്നത്? ശാസ്ത്രം ഇന്നത്തേതുപോലെ അന്ന് വികസിച്ചിട്ടില്ല എന്നിരുന്നാലും എല്ലാക്കാലവും മനുഷ്യരാശിയിൽ പ്രഗത്ഭരായ സ്ത്രീകൾ ഉണ്ടായിരുന്നു എന്നും ജാതികളുടെ മദ്ധ്യേ അവർക്കായി സ്ഥാനമാനങ്ങൾ നൽകി ആദരിച്ചു എന്നും, എന്നുമെന്നേയ്ക്കും ജനങ്ങളെ ഓർമ്മിപ്പിക്കു

ശേഷം 38-ാം പേജിൽ

ഭാഗ്യസ്മരണാർഹനായ

# ഔഗേൻ മാർ ദിവന്നാസ്യോസ് തിരുമേനിയുടെ

## ഏഴാം ഓർമ്മ, ജൂൺ 6



"കർത്താവിൻ സന്തോഷത്തിൽ–
വാനിൽ പന്തിയിരിക്കുമവൻ"
ആബൂൻ മാർ ദിവന്നാസിയോസ്
നേടട്ടെ നിത്യ സ്മരണം

Inserted by:

**TIJU PUNNOOSE & FAMILY, DUBAI**

LITURGY



# വി. മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ

ഫാ. മാത്യു വർഗീസ് അടൂർ

ലങ്കരസഭയുടെ സ്ഥാപകനും ഇന്ത്യയുടെ അപ്പോസ്തോലനുമായ വി. മാർത്തോമ്മാശ്ലീഹായുടെ പെരുനാളിൽ ഉപയോഗിക്കുവാനായി സുറിയാനിഭാഷയിൽ അഗ്രഗണ്യനും, മലങ്കരസഭയുടെ നാലാമത്തെ കാതോലിക്കായുമായിരുന്ന മോറോൻ മാർ ബസേലിയോസ് ഔഗൻ പ്രഥമൻ ബാവ തിരുമനസ്സുകൊണ്ട് സുറിയാനിയിൽ നിന്ന് പരിഭാഷപ്പെടുത്തിയ ക്രമമാണ് വി. മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ നമസ്കാരം. ഇത് കോട്ടയം എം ഡി സെമിനാരിയിൽ നിന്ന് ഫാ. കെ. വി. ഗീവർഗ്ഗീസ് പ്രസിദ്ധീകരിച്ചിരുന്നു. ഇപ്പോൾ കോപ്പികൾ ലഭ്യമല്ല. താമസംവിനാ മലങ്കരസഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണവിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസ് ഇത് പ്രസിദ്ധീകരിക്കുമെന്ന് അറിയുന്നു.

ഈ പെരുനാൾ നമസ്കാരം അതിന്റെ പരിഭാഷയിൽതന്നെ ഏറേ വ്യത്യസ്തകൾ പുലർത്തുന്നു. അതിന്റെ മൂലഭാഷയുമായി താരതമ്യം ചെയ്ത് മനസ്സിലാക്കാൻ ശ്രമിച്ചാൽ പ. ഔഗേൻ ബാവ പരിഭാഷയിൽ തികച്ചും സ്വതന്ത്രമായ ശൈലിയും രചനാപാടവവും പുലർത്തിയിട്ടുണ്ട് എന്ന് വ്യക്തം.

ചില ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാം. സന്ധ്യാപ്രാർത്ഥനയുടെ അവസാനം സുറിയാനിയിൽ മാർ അപ്രേമിന്റെ ബേവൂസാ ആണുള്ളത്. എന്നാൽ പ. ബാവ അത് യാക്കോബിന്റെ ബോവൂസായുടെ രീതിയിൽ പരിഭാഷപ്പെടുത്തി, പ്രഭാതനമസ്കാരത്തിന്റെ ഒടുവിൽ ചേർത്തു. പ്രഭാതനമസ്കാരത്തിന്റെ ഒടുവിലെ മാർ യാക്കോബിന്റെ ബോവൂസാ സന്ധ്യനമസ്കാരത്തോടും ചേർത്തു. സുറിയാനിയിൽ മൂന്നാം മണി നമസ്കാരത്തിന്റെ യാക്കോബിന്റെ ബോവൂസാ, മലയാളത്തിൽ അപ്രേമിന്റെ രീതിയിൽ അദ്ദേഹം പരിഭാഷപ്പെടുത്തി കവനം ചെയ്തു.

ഇതു' കൂടാതെ, തന്റേതായ അപാരമായ അറിവും വിജ്ഞാനവും പ്രതിഫലിക്കുന്നതും സുറിയാനി മൂലത്തിൽ ഇല്ലാത്തതുമായവ പരിഭാഷയിൽ കൂട്ടിച്ചേർത്തിട്ടുണ്ട്. ഉദാഹരണമായി രാത്രി പ്രാർത്ഥനയുടെ മാവൂർബോയുടെ അവസാനഖണ്ഡികയിൽ ഇങ്ങനെ കാണാം:

കേരള ഭൂവിൽ സന്നിധനായി-
ട്ടനവധി പേരെ - തിരുസഭയിൽ
ചേർത്തവർക്കായ് പല പള്ളികളും
പണി ചെയ്തൊടുവിൽ ഗുരു പേർക്കായ്
ശൂലത്തെ ഏറ്റഥ മരണം പ്രാപിച്ച
തോമ്മായെ നാമെല്ലാം അനവരതം വാഴ്ത്തും.

കേരളത്തിൽ തോമാശ്ലീഹായുടെ പ്രവർത്തനവും ഇവിടെ എഴര പള്ളികൾ സ്ഥാപിച്ചു എന്ന പാരമ്പര്യവും സുറിയാനിക്കാർക്ക് അജ്ഞാതമാണ്. അതുകൊണ്ടുതന്നെ ഈ ഗാനശകലം പ. ബാവായുടെ സൃഷ്ടിയാണ്. സംസ്കൃതഭാഷയിലും പാണ്ഡിത്യമുണ്ടായിരുന്ന പ. ബാവ തന്റെ സ്വാതന്ത്ര്യം പ്രയോജനപ്പെടുത്തി നമസ്കാരക്രമം പരിഭാഷപ്പെടുത്തുകയായിരുന്നു.

ഇന്ന് ആരാധനപരിഷ്കരണം എന്ന് കേട്ടാൽ വിമർശനാബുദ്ധ്യാ നോക്കികാണുന്നവർ ബാവയുടെ ആരാധനക്രമരചന മാതൃകയാക്കാവുന്നതാണ്.

## മാർതോമ്മാശ്ലീഹായുടെ പെരുന്നാൾ

ഈ പെരുന്നാൾ നമസ്കാരത്തിൽ രാത്രി രണ്ടാം കൗമായിലുള്ള ഗീതത്തിൽ ഇങ്ങനെ കാണുന്നു:

ധനുമാസം പത്തോ-ടെട്ടിൽ തോമ്മാ
ശൂലത്താൽ മാറിൽ പാരം ക്ഷതനായ്
ഇരുപത്തൊന്നിൽ താൻ ലോകം വിട്ടു
കർത്താവിൽ സവിധേ-വാസം ചെയ്താൻ.
വീണ്ടും ഉറഹായിൽ തീർത്തൊരു-പള്ളിക്കുള്ളിൽ
ഭക്ത്യാ സ്ഥാപിച്ചു-ഭൗതികശിഷ്ടം
ശ്ലീഹാഭക്തന്മാർ-തദ്ദേശീയർ
കർക്കടകം മൂന്നിൽ-ഘോഷിച്ചോർമ്മ.

ഇതിൽ തോമ്മായുടെ രക്തസാക്ഷിത്വം സംഭവിച്ചത് ഡിസംബർ 21-ന് ആണെന്ന് ഇതിൽ കാണുന്നു. എന്നാലിതും സുറിയാനി മൂലത്തിൽ കാണുന്നില്ല. (പാമ്പാക്കുട പെങ്കീസാ നോക്കുക.) ഉറഹായിലുള്ളവർ (തദ്ദേശീയർ) കർക്കടകം മൂന്നിൽ ഓർമ്മ ആഘോഷിച്ചു എന്നതും ശ്രദ്ധിക്കേണ്ടതാണ്. പെരുന്നാളുകളെപ്പറ്റി ആധികാരികമായി പഠനം നടത്തിയ ചാൾസ് പൈങ്ങോട്ട് CMI യുടെ 'തിരുനാളുകൾ' എന്ന പുസ്തകത്തിൽ അദ്ദേഹം ഇങ്ങനെ രേഖപ്പെടുത്തുന്നു. "പൗരസ്ത്യസുറിയാനി സഭയിലും പാശ്ചാത്യസുറിയാനി സഭകളിലും എക്കാലവും ജൂലൈ 3-ലാണ് തോമ്മാശ്ലീഹായുടെ ഓർമ്മ ആചരിച്ചു പോന്നിരുന്നത്. അതാണ് ശ്ലീഹായുടെ മരണദിവസം എന്നാണ് ഈ സഭകളിലെ ധാരണ. പൗരസ്ത്യസുറിയാനിക്കാരുടെ ഈ ദിവസത്തെ പ്രാർത്ഥനകളിൽ രണ്ടു പ്രാവശ്യം തോമ്മാശ്ലീഹായുടെ വേർപാടിന്റെ ദിവസത്തെപ്പറ്റി പരാമർശമുണ്ട്. ഗ്രീക്കു സഭകളിൽ ഒക്ടോബർ 6-നാണ് തോമ്മാശ്ലീഹായുടെ തിരുനാളാചരിക്കുന്നത്." ഇതിൽ നിന്ന് തോമ്മാശ്ലീഹായുടെ പെരുന്നാൾ പുരാതന പാരമ്പര്യം അനുസരിച്ച് ജൂലൈ 3-നായിരുന്നുവെന്നും പിന്നീട് ഉദയംപേരൂർ സുന്നഹദോസിന്റെ സ്വാധീനം മുഖാന്തരം ഡിസംബർ 21-ലേക്ക് അതു മാറുകയായിരുന്നുവെന്നും വ്യക്തം.




# ശേലൂൻ ബശ്ലോമോ, മോറാൻ

■ ഡോ. ഡി. ബാബുപോൾ

**പ**ണ്ഡിതനും യോഗീശ്വരനും ആയിരുന്ന ഔഗേൻബാവാ സ്വന്തം പേര് ചാർത്തിക്കൊടുത്ത തോടെ, കുറുപ്പംപടി പൗലോസച്ചനെയും കണിയാമ്പറമ്പിൽ കുര്യനച്ചനെയും പോലെ ബാവായുടെ പ്രിയ ശിഷ്യന്മാരായിരുന്ന വർക്ക് മനസ്സിലായി, സി.ടി. തോമസ് റമ്പാൻ നിഷ്ഠനിഷ്ഠനായ സന്യാസിയാണെന്ന്...

...പാണ്ഡിത്യവും തപശ്ചര്യയും ആയിരുന്നുവല്ലോ ഔഗേൻ ബാവായെ നിർവ്വചിച്ചത്. മലബാർ ഭദ്രാസനത്തിന്റെ ഇല്ലായ്മകളിലേക്കും വല്ലായിമകളിലേക്കും അംശവടി ഒഴികെ മറ്റൊരു താങ്ങും ഇല്ലാതെ വലിച്ചെറിയപ്പെട്ടപ്പോൾ, കക്ഷി മാറിയതിനെ തുടർന്ന് മൂവാറ്റുപുഴയിലെ ഇരുൾ പരന്ന ആ പഴയ കെട്ടിടത്തിൽ പ്രാർത്ഥനയല്ലാതെ മറ്റൊരായുധവും കൂടാതെ അരപ്പട്ടിണിയിൽ കഴിഞ്ഞ ഔഗേൻ ബാവായുടെ അനുഭവത്തിനും ഈ പുതിയ തിമോത്തിയോസ് നേരവകാശിയായി.

1968–71 കാലത്ത് തോമസ് മാർ തിമോത്തിയോസ് തിരുമേനി എന്റെ ഇടവക മെത്രാപ്പോലീത്താ ആയിരുന്നു. രണ്ട് കൊല്ലം കണ്ണൂരിൽ, ഒരു കൊല്ലം പാലക്കാട്ട്. തിരുമേനിയുമായി വളരെ അടുത്ത് ഇടപഴകാനൊന്നും സന്ദർഭം ലഭിച്ചിരുന്നില്ല. കണ്ണൂരിൽ എത്തുമ്പോൾ എനിക്ക് 27 വയസ്സാണ് പ്രായം. സഭാകാര്യങ്ങളിൽ താല്പര്യം ഉള്ള ഐ.എ.എസ്. കാരൻ എന്ന നിലയിൽ ആ പ്രായത്തിൽ സാധാരണഗതിയിൽ ആകാവുന്നതിലേറെ അടുപ്പം ഉണ്ടായി എന്ന് മാത്രം.

രണ്ട് കാര്യങ്ങളാണ് അന്നേ എന്നെ ആകർഷിച്ചത്. ഒന്ന്, അകൃത്രിമശൈലിയിൽ അത്യന്തം ഹൃദയവർജ്ജകമായി ആരാധന നടത്താനും വിദ്യാസമ്പന്നരെയും അവിദ്യാലംകൃതരെയും ഒരുപോലെ സ്പർശിക്കുന്ന പ്രസംഗങ്ങൾ പറയാനും ഉണ്ടായിരുന്ന അസാധാരണമായ കഴിവ്. 1970-ൽ പാലക്കാട് യാക്കരപ്പള്ളിയിൽ തിരുമേനി ചെയ്ത ഒരു പ്രസംഗം - ഉത്തമരായ മാതാപിതാക്കൾക്കാണ് ഉത്തമരായ സന്താനങ്ങൾ ഉണ്ടാകുന്നത്. കഴിഞ്ഞ നാലര പതിറ്റാണ്ടിനിടയിൽ എത്രയോ തവണ ഞാൻ വേദികളിൽ ആവർത്തിച്ചിരിക്കുന്നു! യോഹന്നാൻ സ്നാപകനെക്കുറിച്ചായിരുന്നു തിരുമേനി പറഞ്ഞത്.

## യാത്രാമൊഴി

ഞാൻ കുരിശ് ചുമന്ന ശിമെയോനെയും കൂടെ കൂട്ടിയാണ് പലപ്പോഴും പറയാറുള്ളത് എന്ന് മാത്രം. ഇത്ര കാലം കഴിഞ്ഞിട്ടും പാലക്കാട്ട് കളക്ടറായിരിക്കെ കേട്ട പ്രസംഗം മറന്നിട്ടില്ലെന്ന് മാത്രമല്ല, തിരുമേനിയെക്കുറിച്ച് വായിക്കുമ്പോഴൊക്കെ പാലക്കാട്ടെ മദ്ബഹായിൽ നിന്ന് ആ പ്രസംഗം പറയുന്ന തിരുമേനിയുടെ ചിത്രം മനസ്സിൽ തെളിയുകയും ചെയ്യും.

രണ്ടാമത്തേത് തിരുമേനിയുടെ താപസനിഷ്ഠകളാണ്. നോമ്പുകളും യാമപ്രാർത്ഥനകളും പാരമ്പര്യത്തോടുള്ള പ്രതിബദ്ധതയും തിരുമേനിയെ എന്നും അടയാളപ്പെടുത്തിയിരുന്നു. മൂന്ന് വർഷം മുമ്പ് പാത്രിയർക്കീസ് വിഭാഗം നോമ്പിലെ ഭക്ഷണം സംബന്ധിച്ച ആനുകൂല്യങ്ങൾ പൂർണ്ണമായി പിൻവലിച്ചു. സപ്തതി പിന്നിട്ടയാൾക്ക് നോമ്പ് നിർബ്ബന്ധമല്ലെങ്കിലും ഞാൻ കർശനമായി നോമ്പുനോക്കി. സ്വതവെ സസ്യഭുക്കായ എനിക്ക് തൈരും മോരും നൽകിയിരുന്ന പോഷണത്തിന്റെ മൂല്യം ഞാൻ തിരിച്ചറിഞ്ഞ കാലം ആയിരുന്നു ആ വലിയനോമ്പുകൾ. ഈസ്റ്ററായപ്പോഴേക്കും വലിയ ക്ഷീണം. ഇക്കൊല്ലം 73 തികഞ്ഞു. അതുകൊണ്ട് പരീക്ഷണം മതിയാക്കി തൈരും മോരും കഴിച്ചു. കാലം ചെയ്ത വലിയ ബാവായെക്കാൾ ഇരുപത് വയസ്സ് ഇളപ്പമാണ് ഞാൻ. എന്നാൽ ബാവാ കഴിഞ്ഞ വെള്ളിയാഴ്ചയും സുബോധത്തോടെ പാൽ കുടിച്ചിരിക്കാനിടയില്ല. സ്വർഗ്ഗാരോഹണം വരെ ഉള്ള ഇളവ് പോലും പ്രയോജനപ്പെടുത്താത്തതായിരുന്നു ആ നിഷ്ഠ.

മലബാർ ഭദ്രാസനത്തിലെ വൈദികർക്ക് ഇടവക മെത്രാപ്പോലീത്താ നൽകിയിരുന്ന ഒരു കർശനനിർദ്ദേശം ഉണ്ടായിരുന്നു അക്കാലത്ത്. കുർബ്ബാന ചൊല്ലാനുള്ള വൈദികർ കഴിയുന്നതും തലേ ദിവസം പള്ളിമുറിയിലോ മുറിയില്ലാത്ത ഇടങ്ങളിൽ പള്ളിയിൽ തന്നെയോ വേണം ഉറങ്ങാൻ. കുറുപ്പംപടി പോലെ ഉള്ള പള്ളികളിൽ എന്റെ ബാല്യകാലത്ത് ഇതായിരുന്നു നടപ്പ്. പള്ളിയോട് അടുത്തോ ചേർന്നോ ആണെങ്കിൽ വീട്ടിൽ കിടക്കാം. രാവിലെ ബസിൽ കയറി തൂങ്ങിപ്പിടിച്ച് ചെന്ന് ചെയ്യേണ്ട വേറും ഒരു കർമ്മം അല്ല വിശുദ്ധ കുർബ്ബാന.

എന്റെ അപ്പൻ പുത്തൻകുർബ്ബാന ചൊല്ലിയത് 1929-ൽ ആണ്. ആലുവാ

യിലെ വലിയ തിരുമേനിയുടെയും (കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ്) ഔഗേൻ ബാവായുടെയും ഈ ശിക്ഷണം പാലിക്കുക ആ തലമുറയ്ക്ക് ക്ലേശകരമായിരുന്നില്ല. എന്നാൽ തിമോത്തിയോസ് തിരുമേനി മലബാറിൽ ഇത് നിഷ്കർഷിച്ചത് എഴുപതുകളിലായിരുന്നു എന്നത് മറന്നുകൂടാ.

കണ്ണൂരിൽ തിരുമേനി വന്ന് താമസിച്ചതായി ഓർമ്മയില്ല. പാലക്കാട്ട് ഒന്നിലധികം തവണ വന്നിട്ടുണ്ട്. തിരുമേനി എത്തിയാൽ കളക്ടറുടെ ബംഗ്ലാവിലോ (അന്ന് കോട്ടയ്ക്കകത്ത് ആയിരുന്ന പഴയ) കളക്ട്രേറ്റിലോ അറിയിക്കും. ഞാൻ പള്ളിയിൽ ചെന്ന് കാണും. ദീർഘനേരം സംസാരിക്കും. അന്ന് എനിക്ക് 29 വയസ്സാണ്. വട്ടക്കുന്നേൽ തിരുമേനി പോലും കസേര തരുമായിരുന്നു. തിമോത്തിയോസ് തിരുമേനി ഇരിക്കാൻ പറയുകയേയില്ല. തിരുമേനിയും ഇരിക്കയില്ല. ഒരിക്കൽ ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ ഞാൻ സവിനയം ഉണർത്തിച്ചു: മുറ്റത്തിറങ്ങി നടന്നുകൊണ്ട് സംസാരിച്ചാൽ ശുദ്ധവായു കിട്ടും. നിൽക്കുന്നത്ര ക്ലേശമില്ലല്ലോ നടക്കാൻ! വേദം, സഭ, ഇടയ്ക്കിടെ ഇംഗ്ലീഷിൽ കവിതാശലകങ്ങളും പഴഞ്ചൊല്ലുകളും. ആ സായാഹ്നങ്ങൾ അവിസ്മരണീയങ്ങളാണ്.

അങ്ങനെ ഒരു സമയത്ത് തിരുമേനി ഒരു കഥ പറഞ്ഞു. തിരുച്ചിയിൽ ഹെഡ്മാസ്റ്റർ ആയിരുന്ന കാലം. റിസൾട്ട് മോശം. കാരണം ചികഞ്ഞപ്പോൾ പലരും കഞ്ഞി കുടിക്കാതെയാണ് വരുന്നത് എന്നറിഞ്ഞു. കഴിവുള്ള കുട്ടികൾ ദിവസം ഓരോ തീപ്പെട്ടി അരി കൊണ്ടുവരണം എന്ന് പറഞ്ഞു തിരുമേനി. ഭക്ഷണത്തിന് വകയില്ലാത്തവർക്ക് ഭക്ഷണത്തിന് വേണ്ടത് എത്തിച്ചു കൊടുത്തതോടെ റിസൾട്ട് നന്നായി. അത് ഈ തീപ്പെട്ടിപ്പരിപാടി കൊണ്ടായിരുന്നില്ല. തീപ്പെട്ടിപ്പരിപാടിയിലൂടെ ഹെഡ്മാസ്റ്റർ ലക്ഷ്യമിട്ടത് മറ്റൊന്നായിരുന്നു. ഉള്ളവനെ പങ്കിടാൻ പഠിപ്പിക്കുക.

പാലക്കാട്ട് നിന്ന് ഇടുക്കിയിലേയ്ക്ക് മാറിയതോടെ കൂടിക്കാഴ്ചകൾ കുറഞ്ഞു. കാതോലിക്കാ സ്ഥാനത്ത് ആരൂഢനായപ്പോൾ ഒരിക്കൽ പോയി മുഖം കാണിച്ചു. പിന്നെ ഒന്നോ രണ്ടോ അധ്യക്ഷവേദികളിൽ. അത്രതന്നെ. എങ്കിലും എന്നും എന്റെ പ്രാർത്ഥനയിൽ തിരുമേനിയെ പ്രത്യേകം ഓർത്തുവന്നിരുന്നതിനാൽ നേരിട്ട് കാണാതിരുന്നപ്പോഴും തമ്മിൽ അകലം ഉണ്ട് എന്ന് തോന്നിയിരുന്നില്ല.

"വായുരനിലമമൃതം
അഥേദം ഭസ്മാന്തം
ഓം ക്രതോസ്മരകൃതം സ്മര
ക്രതോസ്മരകൃതം സ്മര"

എന്ന് ഒരു പ്രണാമം ഉണ്ട്. "പ്രാണവായു പ്രപഞ്ചവായുവിൽ ലയിച്ചു. ശരീരം അവസാനിക്കുകയും ചെയ്തു. അല്ലയോ ചിന്താകുലനായ മനുഷ്യാ, നീ ഇനി പരേതന്റെ കർമ്മങ്ങളെ സ്മരിച്ച് അവനെ പോലെ ജീവിക്കാൻ ശ്രമിക്കുക." എന്ന് ഏകദേശമായ വിവർത്തനം ഈ പിതാവിന്റെ മാതൃക നമുക്ക് പ്രചോദനമാവട്ടെ. യോർദ്ദാനക്കരെ വീണ്ടും കാണുവോളം ആ ഓർമ്മ നമ്മെ ധൈര്യപ്പെടുത്തട്ടെ. ■



## സൺഡേസ്ക്കൂൾ വാർത്തകൾ

# മുൻ കേന്ദ്ര ഭാരവാഹികളെ ആദരിച്ചു

**കോട്ടയം :** സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് OSSAE അതിന്റെ പ്രഥമ ഡയറക്ടർ ജനറൽ വന്ദ്യ ദിവ്യശ്രീ ഡോ. കണിയാമ്പറമ്പിൽ കുര്യൻ ആർച്ച്കോറെപ്പിസ്കോപ്പായെയും (102) മുൻ ട്രഷററർമാരിൽ മുതിർന്ന വ്യക്തിയായ ഷെവലിയർ പി. പി. ചാക്കോ പള്ളത്രയെയും (93) മുൻ ഓഫീസ് അസിസ്റ്റന്റ് പി. എ. ഫീലിപ്പോസിനെയും (75) ആദരിച്ചു. ഡയറക്ടർ ജനറൽ ഫാ. ഡോ. ഒ. തോമസും ജൂബിലി ജനറൽ കൺവീനർ ഡോ. ഐപ്പ് വർഗീസും ഉൾപ്പെടെയുള്ള സംഘം അവരവരുടെ ഭവനങ്ങൾ സന്ദർശിച്ചാണ് ആദരിച്ചത്.



ദേവലോകത്തെ സൺഡേസ്കൂൾ ഓഫീസ് കെട്ടിടത്തിന്റെ ഒന്നാം നിലയുടെ പണിക്ക് നേതൃത്വം നൽകിയത് ഗവൺമെന്റ് കോൺട്രാക്ടറായിരുന്ന ഷെവ. പി. പി. ചാക്കോയാണ്. കുറിച്ചി സ്വദേശിയായ അദ്ദേഹം OSSAE ട്രഷറർ (1971 - 1974) ആയിരുന്നു. സൺഡേസ്കൂൾ ക്നാനായ ഭദ്രാസന സെക്രട്ടറി, ഡയറക്ടർ തുടങ്ങിയ നിലകളിലും പ്രവർത്തിച്ചിരുന്നു. OSSAE ഭാരവാഹികൾ ഏപ്രിൽ ഏഴിന് ഇടപ്പള്ളിയിലെ വസതിയിലെത്തി അദ്ദേഹത്തെ ആദരിച്ചു. മലങ്കരസഭ യോജിച്ചു നിന്ന സുവർണ്ണ കാലവും പ. ഔഗേൻ ബാവായുമായുള്ള വ്യക്തിബന്ധവും സ്മരിച്ച അദ്ദേഹം "ഇനിയും സഭ യോജിക്കണ"മെന്ന് തീവ്രമായി ആഗ്രഹിക്കുന്നതായി പ്രസ്താവിച്ചു. പുതിയ പാത്രിയർക്കീസ് ബാവ അതിനാവശ്യമായ നടപടികൾ സ്വീകരിക്കുമെന്ന് അദ്ദേഹം പ്രതീക്ഷിക്കുന്നു. "മലങ്കരസഭ യോജിച്ചു നിന്ന നല്ല കാലത്തിന്റെ നന്മ കണ്ടറിഞ്ഞവർ എപ്പോഴും സഭയുടെ ഐക്യം ആഗ്രഹിക്കുന്നവരാ"ണെന്ന് ഫാ. ഡോ. ഒ. തോമസ് മറുപടിയായി പറഞ്ഞു.



സൺഡേസ്കൂൾ സമാജം ഓഫീസ് കോട്ടയം എംഡി സെമിനാരിയിൽ നിന്ന് പത്തനംതിട്ടയിലേക്കു മാറ്റിയ കാലം മുതൽ ജനറൽ സെക്രട്ടറി ഫാ. കെ. ഡേവിഡിനോടൊപ്പം പ്രവർത്തിച്ചിരുന്ന വ്യക്തിയാണ് ചന്ദനപ്പള്ളിക്കാരനായ പി. എ. ഫീലിപ്പോസ്. OSSAE രൂപീകരണ ശേഷം കോട്ടയത്ത് ഓഫീസ് ആരംഭിച്ചതു മുതൽ 2006 വരെ അദ്ദേഹം ഓഫീസ് അസിസ്റ്റന്റ് ആയി പ്രവർത്തിച്ചു. OSSAE ഭാരവാഹികളും ഓഫീസ് ജീവനക്കാരും ചേർന്ന് ഏപ്രിൽ 21ന് ചന്ദനപ്പള്ളിയിലെ വസതിയിലെത്തി അദ്ദേഹത്തെ ആദരിച്ചു. "അന്നു ബഹു. ദാവീദച്ചനും (ഫാ. കെ. ഡേവിഡ്) ഞാനും ദേവലോകത്തു താമസിക്കുകയായിരുന്നു. ശനിയാഴ്ച ഉച്ചയ്ക്കാണ് ഞങ്ങൾ ഒരുമിച്ച് പത്തനംതിട്ടയ്ക്ക് മടങ്ങിയിരുന്നത്" എന്ന് ഫീലിപ്പോസ് ഓർമ്മിക്കുന്നു.

(ബഹു. കണിയാമ്പറമ്പിലച്ചനെ 2014 ഏപ്രിൽ ഏഴിന് സന്ദർശിച്ചതിനെപ്പറ്റിയുള്ള വിശദമായ വിവരണം മലങ്കര സഭ മാസിക 2014 മേയ് ലക്കം 30, 31 പേജുകളിലുണ്ട്).




# അട്ടപ്പാടിയിലെ ആരോഗ്യ പോഷണം

■ ഡോ. സിബി തരകൻ /
അഡ്വ. ജെയ്സി കരിങ്ങാട്ടിൽ

**ആദിവാസി കേന്ദ്രങ്ങളിൽ സഭയുടെ മിഷൻ പ്രവർത്തനം ശക്തീകരിക്കുന്നതിനുള്ള പദ്ധതിയാണ് അട്ടപ്പാടിയിലെ 'ആരോഗ്യ പോഷണം' പ്രോജക്ട്. 2013 ജൂൺ 2-നാണ് അട്ടപ്പാടിയിലെ ആദിവാസി ഊരുകളിൽ സഭയുടെ ആരോഗ്യപോഷണം പദ്ധതി ആരംഭിച്ചത്...**

...അട്ടപ്പാടി സെ. തോമസ് ആശ്രമത്തിന്റെ മിഷൻ ഡയറക്ടർ ഡോ. സിബി തരകൻ അട്ടപ്പാടി മിഷൻ പ്രവർത്തനങ്ങൾ വിശദീകരിക്കുന്നു:

**സഭയുടെ 'ആരോഗ്യ പോഷണം' പദ്ധതി അട്ടപ്പാടിയിൽ ആരംഭിക്കാനിടയായ സാഹചര്യം എന്തായിരുന്നു?**

പോഷകാഹാരക്കുറവുമൂലം ആദിവാസി ഊരുകളിൽ പിഞ്ചുകുഞ്ഞുങ്ങളും ഗർഭസ്ഥ ശിശുക്കളും മരിച്ച സാഹചര്യത്തിലാണ് ഈ പദ്ധതി ആരംഭിച്ചത്. എഴുപതോളം കുട്ടികൾ പോഷകാഹാര കുറവു മൂലം കഴിഞ്ഞ രണ്ടു വർഷങ്ങൾക്കിടയിൽ മരിച്ചു എന്നാണ് കണക്ക്. ഈ ഒരു പ്രത്യേക സാഹചര്യത്തോടുള്ള സഭയുടെ അടിയന്തിരമായ പ്രതികരണമായിരുന്നു 'ആരോഗ്യ പോഷണം' പദ്ധതി.

നെല്ലിപ്പതി ഊരിലെ 100 കുട്ടികൾക്ക് പോഷകാഹാരം നൽകി ആരംഭിച്ച പദ്ധതി ഒരു മാസത്തിനള്ളിൽ ഭൂതിവഴി, കാരറ, കതിരമ്പതി, ഗൂസ്സയൂർ, കോട്ടമല, ചുണ്ടുകുളം, വെങ്കക്കടവ് എന്നീ ഊരുകളിലേക്കും വ്യാപിപ്പിച്ചു. അഞ്ഞൂറ് (500) കുട്ടികൾക്കും, ഗർഭിണികൾ, പാലൂട്ടുന്ന അമ്മമാർ, വൃദ്ധജനങ്ങൾ എന്നിവർക്കും ഉൾപ്പെടെ ഇപ്പോൾ 530 ആളുകൾക്ക് ദിവസവും പുഴുങ്ങിയ മുട്ട, പാൽ, ബ്രഡ് എന്നിവ നൽകിക്കൊണ്ടിരിക്കുന്നു.

**ദിവസവും പോഷകാഹാരം നൽകുക എന്ന ആശയം ആരുടേതായിരുന്നു?**

ശിശുമരണങ്ങളെക്കുറിച്ചുള്ള വാർത്തകൾ മാധ്യമങ്ങളിൽ വന്ന സമയത്ത് സഭയുടെ മിഷൻ ബോർഡിന്റെ സാരഥികളായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. യൂഹാനോൻ മാർ തേവോദോറോസ് എന്നീ മെത്രാപ്പോലീത്താമാരും മിഷൻ ബോർഡിന്റെ ഡയറക്ടർ ഫാ. കെ.ഐ. ഫിലിപ്പ് റമ്പാനും അട്ടപ്പാടി സെ. തോമസ് ആശ്രമത്തിൽ എത്തുകയും നാലു കുട്ടികൾ മരിച്ച നെല്ലിപ്പതി ഊര് സന്ദർശിക്കുകയും ചെയ്തു. അടിയന്തിരമായി അവിടെ നടപ്പാക്കേണ്ട പദ്ധതിയെക്കുറിച്ച് ആശ്രമം സുപ്പീരിയർ ഫാ.എം.ഡി. യൂഹാനോൻ റമ്പാൻ, മാനേജർ ഫാ. എസ്. പോൾ റമ്പാൻ എന്നിവരുമായി ചർച്ച നടത്തി. അങ്ങനെ



**ആദിവാസി കേന്ദ്രങ്ങളിൽ കൂടുതൽ മിഷൻ സാധ്യതകൾ പ്രയോജനപ്പെടുത്തണം. മനുഷ്യരുടെ സമഗ്ര വികസനത്തിനുള്ള പദ്ധതികൾ ആവിഷ്ക്കരിക്കണം.**



യാണ് ദിവസവും പോഷകാഹാരം നൽകാൻ തീരുമാനിച്ചത്. 'ആരോഗ്യ പോഷണം' എന്ന പേര് നിർദ്ദേശിച്ചതും ക്രിസോസ്റ്റമോസ് തിരുമേനിയാണ്.

**എങ്ങനെയാണ് ഊരുകളിലെ ഗുണഭോക്താക്കളെ തെരഞ്ഞെടുത്തത്?**

കഴിഞ്ഞ 20 വർഷമായി സെ. തോമസ് ആശ്രമം അട്ടപ്പാടിയിൽ പ്രവർത്തിക്കുന്നതുകൊണ്ട് ഊരുകളിൽ കടന്നു ചെല്ലാൻ പ്രയാസമുണ്ടായില്ല. പോൾ റമ്പാച്ചന്റെ നേതൃത്വത്തിൽ ഞങ്ങൾ ഒരു ടീമായി ഓരോ ഊരുകളിലും എത്തുകയും വീടുകൾ തോറും കയറിയിറങ്ങി വിവര ശേഖരണം നടത്തുകയും ചെയ്തു. ജൂൺ മാസത്തെ മഴ ഞങ്ങളുടെ ആവേശത്തെ തണുപ്പിച്ചില്ല. മഴ നനഞ്ഞും വിവര ശേഖരണം നടത്തി. 15 വയസ്സിൽ താഴെയുള്ള കുട്ടികൾ, ഗർഭിണികൾ, പാലൂട്ടുന്ന അമ്മമാർ, നിരാലംബരായ വൃദ്ധജനങ്ങൾ, രോഗികൾ, എന്നിവരുടെ വിവരണങ്ങളാണ് മുഖ്യമായും ശേഖരിച്ചത്. തുടർന്ന് ജനപ്രതിനിധികളുടെയും ഇതര സഭാംഗങ്ങളായവൈദികരുടെയും ഊരു മൂപ്പന്മാരുടെയും സാന്നിദ്ധ്യത്തിൽ ഓരോ ഊരിലും പദ്ധതി ഉദ്ഘാടനം ചെയ്തു. ഭൂതിവഴി ഊരിലെ പദ്ധതി മുഖ്യമന്ത്രി ഉമ്മൻചാണ്ടിയാണ് ഉദ്ഘാടനം ചെയ്തത്.

**'ആരോഗ്യപോഷണം' പദ്ധതിയെ സഭാംഗങ്ങൾ എങ്ങനെയാണ് സ്വാഗതം ചെയ്തത്?**

സഭാംഗങ്ങളുടെ പ്രതികരണം അഭൂതപൂർവ്വമായിരുന്നു. പദ്ധതി സംബന്ധിച്ചുള്ള അറിയിപ്പ് മാധ്യമങ്ങളിലൂടെയും കണക്കുകളിലൂടെയും അറിഞ്ഞപ്പോൾ അതിനെ സഹായിക്കാൻ നിരവധി ആളുകൾ മുന്നോട്ടുവന്നു. പാമ്പാടി ദയറായുടെയും മറ്റ് ദേവാലയങ്ങളുടെയും ചുമതലയിൽ ആവശ്യമായ പാൽ നൽകിക്കൊണ്ടിരിക്കുന്നു. പാമ്പാടി ദയറാ മാനേജർ ഫാ. മാത്യു കെ. ജോൺ അതിനു നേതൃത്വം നൽകുന്നു. വിവിധ ഇടവകകളിലെ ആധ്യാത്മിക പ്രസ്ഥാനം പ്രവർത്തകർ വൈദികരുടെ നേതൃത്വത്തിൽ ഊരുകൾ സന്ദർശിക്കുകയും ഭക്ഷണ വിതരണത്തിൽ പങ്കെടുക്കുകയും ചെയ്തു. വിദേശത്തുള്ള നിരവധി ഇടവകകൾ പദ്ധതിയെ സഹായിച്ചു. മുണ്ടൻപാറ സെ. ജോർജ് ഓർത്തഡോക്സ് ഇടവകയിലെ യുവജനങ്ങളാണ് മൂന്ന് ഊരുകളിൽ പോഷകാഹാരവിതരണം നടത്തുന്നത്. ന്യൂയോർക്കിലെ വിവിധ ഇടവകകൾ ആദിവാസികൾക്കുവേണ്ടി തുണികൾ ശേഖരിക്കുകയും അത് അയച്ചുതരികയും ചെയ്തു. അവിടത്തെ മർത്തമറിയം സമാജത്തിന്റെ ചാരിറ്റി പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കുന്ന ഡോ. അമ്മുക്കുട്ടി പൗലോസ്, മിനി ജോർജ് എന്നിവരുടെ സേവനങ്ങൾ പ്രശംസനീയമാണ്.

**പദ്ധതിയോടുള്ള സഭാനേതൃത്വത്തിന്റെ സമീപനം എങ്ങനെയായിരുന്നു?**

പ.കാതോലിക്കാ ബാവാ തിരുമേനി പദ്ധതിക്ക് ശക്തമായ പിന്തുണ നൽകി. സഭയുടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പദ്ധതിക്ക് അംഗീകാരം നൽകി. മാനേജിംഗ് കമ്മറ്റിയിൽ പദ്ധതി ചർച്ചാവിഷയമാവുകയും സെ. തോമസ് ആശ്രമത്തിന്റെ പ്രവർത്തനങ്ങളെ കമ്മിറ്റി അംഗങ്ങൾ പ്രശംസിക്കുകയും ചെയ്തു. ഡോ. മാത്യൂസ് മാർ സേവേറിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഡോ. സഖറിയാ മാർ തെയോഫിലോസ്, ഡോ. സഖറിയാ മാർ അപ്രേം, ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, സഖറിയാ മാർ നിക്കോളാവാസ്, അലക്സിയോസ് മാർ യൗസേബിയോസ് എന്നീ മെത്രാപ്പോലീത്താമാർ പദ്ധതി പ്രദേശങ്ങൾ സന്ദർശിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു. വിവിധ ഭദ്രാസന മെത്രാപ്പോലീത്താമാർ സംഭാവനകൾ അയച്ചു തന്നു. നെല്ലിപ്പതി ഊരിലെ പദ്ധതിയുടെ ചെലവുകൾ വഹിക്കുന്നത് സഭാ മിഷൻ ബോർഡാണ്.

**ആദിവാസി ഊരുകളിൽ കുട്ടികൾ മരിക്കാനിടയായ സാഹചര്യം എന്തായിരുന്നു?**

ആദിവാസികളുടെ സാമൂഹികവും സാമ്പത്തികവും സാംസ്ക്കാരികവുമായ തകർച്ചയിലേക്കാണ് അത് വിരൽചൂണ്ടുന്നത്. പോഷകാഹാര കുറവായിരുന്നു മരണങ്ങളുടെ മുഖ്യ കാരണം. എന്നാൽ അതിലേക്ക് നയിച്ച ദാരിദ്ര്യം, മദ്യപാനം, ചൂഷണം, പാർശ്വവത്ക്കരണം, വികസനത്തിൽ പങ്കാളിത്തമില്ലായ്മ, വിദ്യാഭ്യാസത്തിന്റെ അഭാവം, ആരോഗ്യ സേവനങ്ങളുടെ ലഭ്യതകുറവ്, വനനശീകരണം, പൊതുവിതരണത്തിലെ അപാകതകൾ തുടങ്ങി നിരവധി കാരണങ്ങൾ കണ്ടെത്തിയിട്ടുണ്ട്. പഴയ സെമിനാരിയിലെ മൂന്നാം വർഷ വിദ്യാർത്ഥികൾ ഇവിടെ നടത്തിയ സർവ്വേയിൽ മദ്യപാനവും കൃഷിയുടെ തകർച്ചയും മുഖ്യ പ്രശ്നങ്ങളായി ഉയർത്തിക്കാട്ടിയിരുന്നു.

**ആരോഗ്യപോഷണം പദ്ധതി ഒരു തുടർ പദ്ധതിയായി ഉദ്ദേശിക്കുന്നുണ്ടോ?**

ആദിവാസി കുട്ടികൾക്ക് പോഷകാഹാരം നൽകുന്ന പദ്ധതി എന്ന നിലയിൽ ഇത് ഒരു വർഷത്തേക്കാണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ എന്നും ഭക്ഷണം വിതരണം ചെയ്തുകാണ്ടിരിക്കുന്ന ഒരു പദ്ധതിയായി ഇത് തുടരുന്നതിൽ പ്രായോഗിക ബുദ്ധിമുട്ടുകൾ ഏറെയാണ്. എല്ലാം വെറുതേ കൊടുത്ത് സമൂഹം ആദിവാസികളെ മടിയന്മാരാക്കി എന്ന ആരോപണത്തിൽ കുറെയൊക്കെ വാസ്തവമുണ്ട്. ദുർബ്ബലരെ സാമൂഹികമായും സാമ്പത്തികമായും സാംസ്ക്കാരികമായും ആത്മീയമായും ശക്തിപ്പെടുത്തുന്ന പദ്ധതികളാണ് ഏറ്റെടുക്കേണ്ടത്. നിലനിൽക്കുന്ന വികസനം (sustainable development) ലക്ഷ്യമാക്കി വേണം പ്രവർത്തിക്കുവാൻ.

ശേഷം 35-ാം പേജിൽ

ഫാ. ഷാജി മുകടിയിൽ

# ഒരു വലിയ ലക്ഷ്യത്തിലേക്ക്

പരുമല
സെന്റ് ഗ്രിഗോറിയോസ്
ക്യാൻസർ കെയർ സെന്ററിന്റെ
നിർമ്മാണത്തിന്റെ ഒരു
ചതുരശ്ര അടിക്കുവേണ്ട തുക

**₹3700**

**ഞാൻ നൽകുന്നു**

Cheques & Drafts are to be drawn in favour of
**ST. GREGORIOS INTERNATIONAL CANCER CARE CENTRE, PARUMALA**
**A/c No. 11310200003697, IFSC: FDRL0001131**
Federal Bank, Mannar, Kerala.

**ST. GREGORIOS INTERNATIONAL CANCER CARE CENTRE**
Parumala P.O., Pathanamthitta Dist. Kerala State., India. Pin 689 626
Tel.: 0091 (0) 479 2312266, 23142465 Fax: 0091(0)4792312866
sgicccparumala@gmail.com : www.sgiccc.com
Find on as / sgi cancercarecentreparumala




# പരുമല ക്യാൻസർ കെയർ സെന്റർ

ഇന്ന് സമൂഹത്തിൽ ഒരു വെല്ലുവിളിയായി മാറിക്കൊണ്ടിരിക്കുന്ന ഒന്നത്രെ കാൻസർ. മനുഷ്യന്റെ ബുദ്ധിസാമർത്ഥ്യത്തെയും ശാസ്ത്രത്തിന്റെ വളർച്ചയുടെ അതിപ്രസരണത്തെയും മറികടന്ന് താണ്ഡവമാടിക്കൊണ്ടിരിക്കുന്നു കാൻസർ. ഒരു സാധാരണ രോഗം പോലെ പാവപ്പെട്ടവന്റേയും പണക്കാരന്റേയും ഉറക്കം കെടുത്തുന്ന ഈ രോഗത്തിന്റെ ചികിത്സയ്ക്കായി മദ്ധ്യകേരളത്തിലുള്ളവർ തിരുവനന്ത പുരത്തേക്കും എറണാകുളത്തേക്കും നെട്ടോട്ടമോടുന്നു. രോഗം രോഗിക്ക് മാത്രമല്ല ആകമാനം കുടുംബാംഗങ്ങളെ ബാധിക്കുന്ന വലിയ പ്രശ്നമായി മാറുന്നു എന്നതാണ് യാഥാർത്ഥ്യം. വേദനകളുടെ നീർക്കയത്തിൽ കഴിയുന്ന സമൂഹത്തിന് കൈയെത്താവുന്ന ദൂരത്തിൽ സാധാരണക്കാരന്റെ ബഡ്ജറ്റിൽ കിടയറ്റ ചികിത്സ നൽകുകയെന്ന ലക്ഷ്യത്തിൽ മലങ്കര ഓർത്തഡോക്സ് സഭ ആരംഭിച്ച സ്വപ്ന പദ്ധതിയത്രേ പരുമല ഇന്റർനാഷണൽ കാൻസർ കെയർ സെന്റർ.

യേശുക്രിസ്തുവിന്റെ പരസ്യശുശ്രൂഷാ വേളയിൽ ഏറ്റവും അധികം ഊന്നൽ കൊടുത്തിരുന്നതാണ് സൗഖ്യദാനശുശ്രൂഷ. പിൽക്കാലത്ത് ആതുരശുശ്രൂഷാ മേഖല സൗഖ്യദാന ശുശ്രൂഷയുടെ പ്രധാന പങ്ക് ഏറ്റെടുത്തു. മലങ്കര ഓർത്തഡോക്സ് സഭ ഈ വലിയ ശുശ്രൂഷ പരുമലയിൽ ആരംഭിച്ചിട്ട് 39 വർഷത്തിലേറെയായി. പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ സാധാരണക്കാരന് ആശ്രയിക്കാവുന്ന ഒരു മികച്ച ചികിത്സാകേന്ദ്രമായി മാറിക്കഴിഞ്ഞു.

20 ഡിപ്പാർമെന്റുകളിലും 30 ഓളം ഡോക്ടേഴ്സും ഉൾപ്പെടെ ഒരു ഗ്രാമീണ അന്തരീക്ഷത്തിൽ നല്ല ചികിത്സ നൽകിവരുന്നു. പരിശുദ്ധ പരുമല തിരുമേനിയുടെ പുണ്യ പാദസ്പർശനമേറ്റതും കബറിടം സ്ഥിതിചെയ്യു ന്നതുമായ പരുമലയിൽ കാൻസർ രോഗത്തിന് ഒരു നല്ല ചികിത്സാ കേന്ദ്രം പടുത്തുയർത്തുകയെന്ന ലക്ഷ്യത്തിൽ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ കൂട്ടായ തിരുമാനത്തിൽ 2009- ൽ കാൻസർ പ്രോജക്ടിന് തുടക്കം കുറിച്ചു.

പരുശുദ്ധ സഭയുടെ കാതോലിക്കേറ്റ് ശതാബ്ദി പ്രോജക്ടായി പരുശുദ്ധ കാതോലിക്കാബാവാ പ്രഖ്യാപിച്ചിട്ടുള്ള ഈ സ്വപ്ന പദ്ധതിയുടെ പൂർത്തീകരണത്തിനായ് 130 കോടി രൂപയാണ് വകയിരുത്തിയിരിക്കുന്നത്.

**സെന്റ് ഗ്രീഗോറിയോസ് ഇന്റർനാഷണൽ കാൻസർ കെയർ സെന്ററിനെ എങ്ങനെയൊക്കെ സഹായിക്കാം?**

1. **ഒരു ചതുരശ്ര അടി**-നിർമ്മാണത്തിനുള്ള 3700 രൂപയോ ഗുണിതങ്ങളായോ സംഭാവന നൽകി സഹകരിക്കാം.
2. **പലിശ രഹിത വായ്പയായി** -1 ലക്ഷം രൂപ മുതൽ ഉള്ള തുക നൽകി സഹായിക്കാം.
3. **മുറികൾ പണികഴിപ്പിക്കാം-** പ്രിയപ്പെട്ടവരുടെ/ കുടുംബങ്ങളുടെ പേരിൽ മുറികൾ പണികഴിപ്പിക്കുന്നതിലൂടെ ഈ ആതുര സേവന പദ്ധതിയിൽ പങ്കുചേരാനാകും. ഒരു മുറിക്ക് അഞ്ചു ലക്ഷം രൂപ (5 Lakhs)
4. കാൻസർസെന്ററിന്റെ ഒരു നില പൂർണ്ണമായോ ഭാഗികമായോ പൂർത്തീ കരിക്കുന്നതിനുള്ള സംഭാവന നൽകി സഹായിക്കാം.

ഒരു ലക്ഷം രൂപ മുതൽ സംഭാവന വായ്പ നൽകുന്നവർക്ക് അതിനനുസൃതമായ ആനു കൂല്യങ്ങൾ ആശുപത്രി സേവനങ്ങളിൽ ലഭിക്കും.

സംഭാവനകൾക്ക് 80 G നികുതി ഇളവ് ലഭ്യമാണ്.

ഈ പദ്ധതിക്കായി നാളിതുവരെ 34.34 കോടി രൂപ മുടക്കിക്കഴിഞ്ഞു. മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളുടെ പങ്കാളിത്തം എടുത്തുപറയേണ്ടുന്ന ഒന്നത്രെ. 14.80 കോടിരൂപ പലിശരഹിത വായ്പയായും 7.19 കോടി രൂപ ബാങ്ക് ലോണായും 12.35 കോടി രൂപ സംഭാവനയായും ലഭിച്ചിട്ടുണ്ട്. ഈ ബ്രഹദ് പദ്ധതിയുടെ പൂർത്തീകരണത്തിനായി ഇനിയും 95.66 കോടി രൂപ ഉണ്ടാകണം.

ലോകാരോഗ്യസംഘടന (WHO) യുടെ കണക്കു പ്രകാരം എല്ലാവർഷവും ആരോഗ്യപ്രശ്നങ്ങളാലുള്ള മരണങ്ങളിൽ 30 കോടിയിൽ 20 കോടിയും കാൻസർ മൂലമാണെന്ന് സ്ഥിരീകരിക്കുന്നു. ഇപ്പോൾ ഏകദേശം 17.5 കോടി കാൻസർ ബാധിതർ ഉള്ളത് 2015 ആകുമ്പോഴേക്കും 30 കോടി കവിയും എന്ന് മുന്നറിയിപ്പ് നൽകിയിട്ടുണ്ട്. 2013 ൽ ഇന്ത്യയിൽ 7 ലക്ഷം പേരാണ് കാൻസർ രോഗം മൂലം മരണമടഞ്ഞത്. രോഗത്തിന്റെ ആരംഭദിശയിലെ പരിശോധനയും ചികിത്സയും കാൻസർ രോഗ നിയന്ത്രണത്തിൽ ഏറെ പ്രാധാന്യമർഹിക്കുന്നു.

കാൻസർ എന്ന മാരകരോഗം നേരത്തെ കണ്ടുപിടിക്കപ്പെട്ടാൽ 30 മുതൽ 40% വരെ രോഗികളെ രക്ഷപ്പെടുത്താനാകുമെന്ന് വൈദ്യശാസ്ത്രം പറയുമ്പോൾ ഒരു നല്ല ചികിത്സാ കേന്ദ്രം മലങ്കരസഭയ്ക്ക് ഉണ്ടാകുകയെന്ന ലക്ഷ്യത്തിൽ തുടക്കം കുറിച്ച ഈ പദ്ധതി പൂർത്തീകരിക്കേണ്ട ചുമതല ഓരോ സഭാംഗത്തിന്റേയും കടമയാണ്. സഭയുടെ നിർണ്ണായകമായ പല സന്ദർഭങ്ങളിലും ഉണർന്നു പ്രവർത്തിച്ചിട്ടുള്ള സഭാമക്കൾ കൈകോർത്ത് ഒന്നിച്ചു നിന്നാൽ എത്രയും പെട്ടെന്ന് ഇത് പൂർത്തീകരിക്കും.

നിങ്ങളുടെ സംഭാവനകൾ ചെക്കായും/ ഡ്രാഫ്ടായും പെയ്മെന്റ് ഗേറ്റ്വേ / ബാങ്ക് ട്രാൻസ്ഫറായും നൽകാവുന്നതാണ്: വിലാസം

St. Gregorios International Cancer Care Centre Parumala.

1. Federal bank, Mannar Kerala, India
A/C No: 11310200003697 IFSC: FDRL0001131
2. Union Bank of India, Mannar, Kerala
A/C No: 55352050000001 IFSC: UBIN0555355
Paymentgateway/ Bank transfer through
3. Axis Bank, Thiruvalla.
A/C No: 914010016776677
RTGS/IFSC Code: UTIB0000422
MICR Code: 689211002
Swift Code: AXIS INBB0551. ■



# പരിശുദ്ധ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ : 123–ാം പാത്രിയർക്കീസ്



ക്രിസ്തു ശിഷ്യനായ വിശുദ്ധ പത്രോസ് ശ്ലീഹാ മുതൽ 123-ാമത്തെ അന്ത്യോഖ്യാ പാത്രിയർക്കീസാണ് സിറിയക് ഓർത്തഡോക്സ് സഭയുടെ തലവനായി മേയ് 29നു സ്ഥാനാരോഹണം ചെയ്ത പരിശുദ്ധ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ ബാവാ. നിയമാനുസൃത പാത്രിയർക്കീസുമാരുടെ പട്ടികയനുസരിച്ചുള്ള കണക്കാണിത്. കാനോനിക പട്ടികയിൽ പെടാത്തവരെ കൂടി ചേർത്താൽ അദ്ദേഹം 144-ാമനാകും. 158-ാമനാകുന്ന മറ്റൊരു ലിസ്റ്റുമുണ്ട്.

അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് നേരിട്ട് ആദ്യമായി മേൽപ്പട്ടസ്ഥാനമേറ്റ മലങ്കരസഭാംഗമാണ് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ്. മാർ ഇഗ്നാത്തിയോസ് ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് തുർക്കിയിലെ മർദീനിൽ 1842 ഫെബ്രുവരി 14നാണ് അദ്ദേഹത്തെ മെത്രാപ്പോലീത്തായായി വാഴിച്ചത്. അന്ത്യോഖ്യാ-മലങ്കര ബന്ധത്തിലെ നാഴികക്കല്ലാണ് ഈ സംഭവം.

അന്നു തുടങ്ങിയുള്ള പാത്രിയർക്കീസുമാരുടെ ക്രമനമ്പറും പേരും സ്ഥാനാരോഹണം ചെയ്ത തീയതിയും കാലം ചെയ്ത തീയതിയും (തീയതികൾ ഗ്രിഗോറിയൻ കലണ്ടർ പ്രകാരം):

114. ഏലിയാസ് II (1838 - 13.04.1847)
115. യാക്കോബ് II (20.05.1847 - 24.02.1871)
116. പത്രോസ് III (IV) (16.06.1872 - 08.10.1894)
117. അബ്ദേദ് മ്ശീഹോ II (16.06.1895 - 12.09.1915)
118. അബ്ദേദ് ആലോഹോ (അബ്ദുള്ളാ) II (28.08.1906 - 09.12.1915)
119. ഏലിയാസ് III (25.02.1917 - 13.02.1932)
120. അപ്രേം I (12.02.1933 - 23.06.1957)
121. യാക്കോബ് III (27.10.1957 - 26.06.1980)
122. സഖാ I (14.09.1980 - 21.03.2014)
123. അപ്രേം II (29.05.2014 -)

*(മലങ്കരസഭ മാസിക 2014 ഏപ്രിൽ ലക്കം പേജ് 11 കൂടി കാണുക)*

വർഗീസ് ജോൺ, തോട്ടപ്പുഴ

# Breaking the Word



# ജ്ഞാനപ്പൊരുൾ

*2014 ജൂൺ 15*

## പുതിയ ഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായർ

വി: യോഹന്നാൻ 6:26 – 35

യേശുവിന്റെ അത്ഭുതപ്രവർത്തികളിൽ ആകൃഷ്ടരായ ജനം യേശുവിനെ അന്വേഷിച്ച് കഫർന്നഹൂമിലെത്തുന്നു. അപ്പം തിന്ന് തൃപ്തരായവരുടെ അന്വേഷണമാണ് ഇത് എന്ന് യേശു അവരോട് പറയുന്നു. നിങ്ങളുടെ അന്വേഷണ പരിധിയിൽ നിത്യജീവനുവേണ്ടിയുള്ള ആഹാരമാണ് വരേണ്ടത് എന്ന് യേശു ഓർമ്മിപ്പിക്കുന്നു. ദൈവത്തിന് പ്രസാദമുള്ള പ്രവർത്തി. അവനിൽ വിശ്വസിക്കുകയാണ് എന്ന് യേശു പറയുന്നു. അടയാളം അന്വേഷിക്കുന്നതിനെ യേശു വിമർശിക്കുന്നു. താൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിയ ജീവന്റെ അപ്പമാണെന്ന് താൻ പ്രഖ്യാപിക്കുന്നു. വി. കുർബ്ബാന അനുഭവത്തിലേയ്ക്ക് വിരൽചൂണ്ടുന്ന പരാമർശനങ്ങളാണ് ഇതിലുള്ളത്. മരുഭൂമിയിൽ മന്ന ഭക്ഷിച്ചിട്ടും ഒരു സമൂഹം മരണപ്പെടുന്നു. എങ്കിലും മരണങ്ങളെയെല്ലാം അതിജീവിക്കുന്ന ജീവന്റെ അപ്പം താനാണെന്ന് യേശു പരിചയപ്പെടുത്തുന്നു. ഓരോ കുർബ്ബാനാനുഭവവും ഈ ജീവന്റെ അപ്പത്തെ അനുഭവിച്ച് ജീവൻ നേടാനുള്ള അവസരമാണ്.

**1. അപ്പത്തിനുവേണ്ടിയുള്ള അന്വേഷണം.**

അനേകം പേർക്ക് യേശു അപ്പം വർദ്ധിപ്പിച്ച് തൃപ്തിവരുത്തിയപ്പോൾ ആ യേശുവിനെ തേടി യാത്രയാകുന്ന ഒരു സമൂഹം ഈ ഭാഗത്തെ കേന്ദ്രവിഷയമാണ്. തങ്ങളുടെ ആസ്വാദനങ്ങളുടെ തലങ്ങളെ എല്ലാം നിരന്തരം തൃപ്തിപ്പെടുത്തുന്ന ഒരു ദൈവത്തെ പ്രതീക്ഷിക്കുന്നവരുടെ പ്രതീകമാണ്. അരാജകത്വവും പട്ടിണിയും അസംതൃപ്തികളും ഇല്ലാത്ത ഒരു ലോകം പ്രദാനം ചെയ്യുന്ന ഒരു ദൈവത്തെ സൃഷ്ടിക്കുവാനാണ് എല്ലാവർക്കും താൽപ്പര്യം. ഒരിക്കലും വെള്ളം കോരാൻ വരാത്തവിധത്തിൽ നീ നൽകുന്ന ജീവന്റെ ജലം എനിക്ക് തരണമെന്ന് ശമര്യാസ്ത്രീ ആവശ്യപ്പെടുന്നിടത്ത് താൻ പാപത്തിന്റെ മാളങ്ങളിൽ തന്നെ കഴിഞ്ഞുകൊള്ളാം, പക്ഷേ നീ എനിക്ക് ജീവന്റെ ജലമാകണം എന്ന ചിന്തയാണുള്ളത്. നമ്മൾ നമ്മുടെ പാപവ്യാപാരങ്ങളിൽ ആയിരിക്കുമ്പോൾ തന്നെ നിരന്തരം തൃപ്തിയടയുന്ന ഒരു ജീവിതം ദൈവം തരണമെന്ന പ്രാർത്ഥനാനുഭവമാണുള്ളത്. അപ്പം തിന്ന് തൃപ്തരായ ജനം യേശുവിനെ രാജാവായി പ്രഖ്യാപിക്കാൻ ശ്രമിക്കുന്നു. അപ്പം തരുന്നവനാണ് രാജാവ് അഥവാ ഭരണാധികാരി എന്ന ലോകനയം നടപ്പിലാക്കുകയാണ് ജനം ഇവിടെ ചെയ്യുന്നത്. ഇന്ന് മതവും സംഘടനകളും അപ്പം തരുന്നവനെ ഭരണാധികാരിയാക്കാം എന്ന നിലയിലേയ്ക്ക് കാര്യങ്ങൾ വരുന്നുമുണ്ട്.

യേശുപറയുന്നത് മരുഭൂമിയിൽ നിങ്ങൾ അനുഭവിച്ച ആസ്വാദനങ്ങളുടെ അപ്പം മരണത്തിനപ്പുറം ഒരു സാദ്ധ്യത വച്ചിട്ടില്ല. സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിയ ജീവന്റെ അപ്പമായ ഞാൻ എന്നേക്കും ജീവന്റെ സാദ്ധ്യതയാണ് നിങ്ങൾക്ക് പകരുന്നത്. എല്ലാ മരണങ്ങളെയും അതിജീവിക്കുന്ന അപ്പമാണത്. എല്ലാ പൈദാഹങ്ങളേയും അതിലംഘിക്കുന്ന അപ്പമാണത്. നിമിഷാർദ്ധമായ സംതൃപ്തികൾക്കുവേണ്ടി മാത്രം ദൈവത്തെ തേടുന്നവരോടുള്ള യേശുവിന്റെ മറുപടിയാണ് നിങ്ങൾ അപ്പം തിന്ന് തൃപ്തരായതുകൊണ്ട് മാത്രം എന്നെ അന്വേഷിക്കുന്നു എന്നത്. അപ്പത്തിന്റെ തൃപ്തിക്കപ്പുറമായ ഒരു ജീവിതത്തിന്റെ വഴിയാണ് കുരിശിന്റേത്. കൊത്തിവയ്ക്കപ്പെട്ട ഒരു കുരിശിൽ ഇങ്ങനെ കൊത്തിയുണ്ടാക്കിയിട്ടുണ്ട്, ശുഷ്ക്കമായ മനുഷ്യന്റെ ഉദരമാണ് അതിന്റെ ചുവടുഭാഗം, അവിടെ വാരിയെല്ലുകൾ തള്ളിനിൽക്കുന്നു. ഹൃദയഭാഗത്ത് ഒരു പുഷ്പം വിടർന്നുനിൽക്കുന്നു. അതിന്റെ ഒരു ദളം ഉദരഭാഗത്തേയ്ക്ക് ലോലമായി അവസാനിക്കുന്നു. ഒരു ദളം തലയിൽ നിന്ന് മുകളിലേയ്ക്കും മറ്റ് രണ്ട് ദളങ്ങൾ ഇരുവശമുള്ള കൈകളിലേയ്ക്കും നീണ്ടുനിൽക്കുന്നു. ശാകഭോജനംകൊണ്ട് ഭൗതികാസക്തികളകന്ന മനുഷ്യന്റെ പ്രതിരൂപമായി ആ കുരിശ് മാറുകയാണ്. അവൻ ശോഭിക്കുന്ന തേജോപുഷ്പമായി ദൈവത്തിന് സമർപ്പിക്കപ്പെടും. അപ്പത്തിലേയ്ക്കുള്ള അന്വേഷണം അവസാനിപ്പിച്ച യോഗിവര്യന്മാരുടെ ജീവിതവീക്ഷണമാണ് ഇത്. നമ്മുടെ അന്വേഷണം ഉദരപുഷ്ടിയും അനന്തരഫലം ദൈവരാജ്യഭ്രഷ്ടും ആകുന്നിടത്താണ് ഈ കുരിശിന് പ്രസക്തി വരുന്നത്.

**2. അടയാളങ്ങൾക്കുവേണ്ടിയുള്ള അന്വേഷണം.**

ജനം അങ്ങയെ വിശ്വസിക്കേണ്ടതിന് ഒരു അടയാളം കാണിച്ചുതരണമെന്ന് ആവശ്യപ്പെടുന്നു. അടയാളത്തിലൂടെയാണ് മോശ മിസ്രയീമിൽ ആളുകളെ വിശ്വാസത്തിന്റെ പാതയിൽ എത്തിച്ചത്. യേശു പറയുന്നത്, മരുഭൂമിയിലെ മന്ന അടയാളമാണ്. സംതൃപ്തമായ ജീവിതത്തിനുവേണ്ടിയായിരുന്നു അന്നന്നേയ്ക്കുള്ളത് മാത്രം പെറുക്കുവാനുള്ള അവകാശം നൽകിയത്. അതിനപ്പുറമുള്ളത് ചീയലിന്റെ അവസ്ഥയിലുമായിരുന്നു. അന്നന്നേയ്ക്കുള്ള ആഹാരത്തിന്റെ അടയാളമാണ് മന്ന. അന്നന്നേയ്ക്കുള്ള ആത്മീയാഹാരത്തിന്റെ അടയാളമാണ് ജീവന്റെ അപ്പമായ യേശു. യേശു പറയുന്നത് നിന്റെ മുൻ അനുഭവത്തിന് അപ്പുറം ഒരു അടയാളം എനിക്ക് നൽകുവാനില്ല എന്നാണ്. മോശയും പ്രവാചകന്മാരും നൽകിയതിനപ്പുറം ഒരു സുവിശേഷം നിന്റെ സഹോദരന്മാർക്ക് ആവശ്യമില്ലാ എന്ന് നരകത്തിൽ യാതനഅനുഭവിക്കുന്ന ധനവാനോട് ദൈവം പറയുന്നു. നമ്മുടെ സ്വന്തം അനുഭവങ്ങളിലൂടെ, നാം അനുഭവിക്കുന്ന സാഹചര്യങ്ങളിലൂടെ നമുക്ക് ദൈവത്തെ തിരിച്ചറിയാൻ സാധിക്കണം. അടയാളങ്ങൾ അല്ലാ ദൈവത്തെ തിരിച്ചറിയുന്നതിന് ആധാരം.

## 2014 ജൂൺ 22
## പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായർ
### വി: മത്തായി 10:5 – 13

പ്രേക്ഷിത പ്രവർത്തനത്തിന്റെ പ്രാരംഭം എന്നവണ്ണം തന്റെ ശിഷ്യന്മാരെ അയയ്ക്കുന്നതാണ് സന്ദർഭം. യിസ്രായേല്യരായ കാണാതെപോയ ആടുകളുടെ അടുത്ത് സുവിശേഷം അറിയിക്കുവാനാണ് നിർദ്ദേശം. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു എന്നത്. സുവിശേഷത്തിന്റെ സന്ദേശമായിരുന്നു. യാത്രയ്ക്ക് കാര്യമായ കരുതലുകൾ ആവശ്യമില്ല എന്ന് കർത്താവ് ഓർമ്മിപ്പിക്കുന്നു. പ്രവേശിക്കുന്നിടത്ത് നിങ്ങൾ സ്വീകരിക്കപ്പെടുന്നെങ്കിൽ അവിടെ പ്രവർത്തനങ്ങൾ ശക്തമാക്കണമെന്ന് ബോദ്ധ്യപ്പെടുത്തുന്നു. തന്റെ മരണശേഷം ശിഷ്യന്മാർ പ്രേക്ഷിതവൃത്തിയിൽ ഏർപ്പെടേണ്ടവരാണെങ്കിലും തന്റെ സാന്നിദ്ധ്യത്തിൽ സുവിശേഷത്തിന്റെ പാത തെളിച്ചുകൊടുക്കുകയാണ് യേശു ചെയ്യുന്നത്.

**1. സ്വസ്ഥാനത്തെ സാക്ഷ്യം**

യേശുതമ്പുരാൻ തന്റെ ശിഷ്യന്മാരോട് ആവശ്യപ്പെടുന്നത് പുറജാതികളുടെ ഇടയിലും ശമര്യയിലുമല്ല, കാണാതെപോയ യിസ്രായേല്യരുടെ ഇടയിൽ സുവിശേഷം അറിയിക്കുവാനാണ്. പ്രാരംഭപ്രവർത്തകർ എന്ന നിലയിൽ അപരിചതരുടെ ഇടയിലുള്ള സുവിശേഷപ്രവർത്തനം അപകടകരമായിരിക്കാം എന്നതിനാലാകാം. മറിച്ച് സ്വസമൂഹത്തിൽ സാക്ഷ്യം നേടിയവനു മാത്രമേ മറ്റിടങ്ങളിൽ പ്രവർത്തിക്കാൻ സാധിക്കു എന്ന സന്ദേശവുമാകാം. സുവിശേഷത്തിന്റെ ചാലകശക്തി വ്യക്തിയിൽ നിന്ന് ഭവനങ്ങളിലൂടെ സമൂഹത്തിലേയ്ക്ക് വ്യാപരിക്കേണ്ട ഒന്നാണെന്ന് വരുന്നു. അന്നത്തെ മതവർഗ്ഗ സങ്കർഷങ്ങളിൽ പെട്ടാൽ ശിഷ്യന്മാരുടെ പാകതയില്ലായ്മ സുവിശേഷ താല്പര്യത്തിൽ നിന്ന് അവരെ പിന്തിരിപ്പിച്ചേക്കാം. തന്മൂലം സ്വന്തം ഭവനത്തിലെ ശുശ്രൂഷയാണ്. അവരെ ഏല്പിച്ചത്. മരണാസന്നനായ ഒരു ബിഷപ്പ് ചിന്തിച്ചു, താൻ ബിഷപ്പ് ആയപ്പോൾ ലോകം മുഴുവൻ സുവിശേഷിക്കാൻ ആഗ്രഹിച്ചു. ഏറെ കാലത്തിനു ശേഷം സഭമുഴുവനും സുവിശേഷിച്ച് ശരിയാക്കാമെന്ന് തീരുമാനിച്ചു. ഏറെക്കഴിഞ്ഞ് തന്റെ ഇടവകയെങ്കിലും.... അവസാനം എന്റെ ദൈവമെ നിന്റെ സുവിശേഷം എന്റെ രൂപാന്തരത്തിന് ചാലകശക്തിയായെങ്കിൽ.... യഥാർത്ഥ സുവിശേഷത്തിന്റെ ആരംഭം ഇവിടെയാണ് കുറിക്കാൻ കഴിയുക. സ്വജീവിതത്തിലെ സാക്ഷ്യം സമൂഹത്തിലേയ്ക്ക് പകരുന്നവനാണ് അംഗീകരിക്കപ്പെടുക. അവന്റെ അധരങ്ങളല്ല സംസാരിക്കുക, ജീവിതമാണ്.

**2. കരുതൽ ധനമില്ലാത്ത യാനം.**

"സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാൽ മാനസാന്തരപ്പെടുവിൻ" ഇതാണ് അവരുടെ യാനത്തിന്റെ മൂലധനം. വചനം മാത്രം മൂലധനമായി ജീവിക്കേണ്ടതിന്റെ അടയാളമാണിത്. ഈ വചനധനം രോഗാതുരമായ അനുഭവങ്ങളെ പൊറുപ്പിക്കാനും മരണാധീനമായതിനെ എഴുന്നേൽപ്പിക്കാനും പിശാചിനെ ഇല്ലാതാക്കാനുമാണ് ഉപകാരപ്പെടുക. എല്ലാവർക്കും സൗജന്യമായി നൽകുവാനുള്ള ഉറവയുടെ ഉടമയായാണ് ഇവർ വിളിക്കപ്പെട്ടിരിക്കുന്നത്. യാത്രയുടെ സുഭിക്ഷതയ്ക്ക് പണമോ, വസ്ത്രമോ സുരക്ഷിതത്വത്തിന് ചെരുപ്പോ, വടിയോ ഉണ്ടാകരുതെന്ന് ഓർമ്മപ്പെടുത്തുന്നു. അതാത് സമയത്തെ അനുഭവങ്ങൾക്ക് ദൈവം പരിഹാരിയായിരിക്കും എന്ന് ഓർമ്മിപ്പിക്കുന്നു. ദൈവത്തിന്റെ സുവിശേഷയാത്ര യാതൊരു കരുതലുമില്ലാതിരിക്കെ ദൈവം എല്ലാം കരുതുന്നുവെന്ന വിശ്വാസ നിശ്ചയമാണ്.

**3. സ്വീകാര്യമായ സമാധാനഭവനം**

സന്മനസ്സോടെ സ്വീകരിക്കുന്നവരുടെ ഭവനങ്ങളിൽ പാർക്കുവാനാണ് നിർദ്ദേശം. നിങ്ങളെ അകമഴിഞ്ഞ് കരുതുന്നവരുടെ അടുത്ത് പിരിയുംവരെ പാർക്കുവാൻ നിർദ്ദേശിക്കുന്നു. പ്രവേശിക്കുന്ന ഭവനങ്ങളുടെ സമാധാനമാകാൻ വിളിക്കപ്പെട്ടവരാണ് നിങ്ങൾ എന്നദൗത്യം ഏൽപ്പിക്കുന്നു. അവിടുത്തെ സമാധാനനുഭവത്തിനു മാത്രമേ നിങ്ങളുടെ സമാധാനം സ്വീകരിക്കാൻ കഴിയൂവെന്ന് യേശു പറയുന്നു. നിങ്ങളെ സ്വീകരിക്കാൻ പാകമല്ലാത്ത ഒരു ഭവനങ്ങളുടേയും നേരിയസ്പർശം പോലും നിങ്ങൾക്കുണ്ടാകരുതെന്ന് യേശു നിഷ്ക്കർഷിക്കുന്നു, പൂർണ്ണമനസ്സോടെ ദൈവത്തെ സ്വീകരിക്കുന്നവനാണ് ദൈവത്താൽ അംഗീകരിക്കപ്പെട്ടവൻ. അല്ലാത്തവൻ തിരസ്ക്കരിക്കപ്പെടുമെന്ന് വചനം പറയുന്നു. അവിശ്വാസികളുമായി യാതൊരു സംബന്ധവും ഉണ്ടാകരുതെന്നാണ് കാലിലെ പൊടികൂടി തട്ടിക്കളയാൻ നിർദ്ദേശിക്കുന്നത്.

## 2014 ജൂൺ 29
## പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായർ
### വി: യോഹന്നാൻ 6:35 – 45

വി. യോഹന്നാന്റെ സുവിശേഷത്തിലെ ഈ അദ്ധ്യായം വിശുദ്ധ കുർബ്ബാനയെ സംബന്ധിച്ച് ശക്തമായ ചിന്തകളാണ് പങ്കിടുന്നത്. നിത്യജീവങ്കലേയ്ക്ക് നിലനിൽക്കുന്ന ആഹാരം, സ്വർഗ്ഗത്തിൽ നിന്നുള്ള സാക്ഷാൽ അപ്പം, സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന് ലോകത്തിന് ജീവനെ കൊടുക്കുന്ന ദൈവത്തിന്റെ അപ്പം, ജീവന്റെ അപ്പം, സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന അപ്പം, സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിയ ജീവന്റെ അപ്പം (വി.യോഹന്നാൻ 6:27,32,33,35,41,48,51) എന്നിങ്ങനെയുള്ള വിശകലനങ്ങൾ യോഹന്നാൻ നൽകുന്നു. വിശുദ്ധ കുർബ്ബാന സ്വർഗ്ഗത്തിൽ നിന്ന് ജീവൻ നൽകുവാൻ ഇറങ്ങിയ ദൈവാനുഭവം തന്നെയാണ്. യോഹന്നാന്റെ സുവിശേഷം വിശുദ്ധ കുർബ്ബാന സ്ഥാപനം പരാമർശിക്കുന്നില്ലെങ്കിലും കർത്താവ് തന്നെ വിശുദ്ധ കുർബ്ബാന എന്നും കർത്താവ് തന്നെ ബലിയെന്നും കർത്താവ് തന്നെ രക്ഷയും ജീവനും നൽകുന്ന ജീവന്റെ അപ്പമെന്നും യോഹന്നാൻ തന്റെ ചിന്തയിലൂടെ ശക്തമാക്കുകയാണ്. കർത്താവിന്റെ "ശരീരം" എന്നതിനപ്പുറം "മാംസം" എന്നതാണ് യോഹന്നാനുപ്രിയം. ആ ശരീരം "തിന്നുക" എന്നതിന്റെ ഗ്രീക്ക് പ്രയോഗത്തിന്റെ മൂലഅർത്ഥം കാർന്ന് അല്ലെങ്കിൽ ചവച്ച് തിന്നുക എന്നതാണ്. കർത്താവിന്റെ ശരീരരക്തങ്ങളെ വസ്തുനിഷ്ഠാപരമായി കാണുകയും വിശ്വാസത്തിൽ ഉറപ്പിക്കുകയും ചെയ്യുകയാണ് വി. യോഹന്നാൻ. അദ്ദേഹത്തിന്റെ അവതരണത്തിൽ വചനമായ ദൈവവും ജീവന്റെ അപ്പമായ ദൈവവും രക്ഷയ്ക്കു നിദാനമാണ്. വിശുദ്ധ കുർബ്ബാന അനുഭവത്തിലും വചനമായ ദൈവസാന്നിദ്ധ്യവും ജീവന്റെ അപ്പമായ ദൈവസാന്നിദ്ധ്യവും നാം അനുഭവിക്കുന്നുണ്ട്.

ജീവന്റെ അപ്പമായ ദൈവസാന്നിദ്ധ്യം തന്നെ ജീവന്റെ അടയാളമാണ്. അത് അനുഭവിക്കുന്നവരും ജീവനിലായിരിക്കുന്നു. സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്നത് എന്ന കർത്താവിന്റെ അരുളപ്പാട് തന്നെ ദൈവസാന്നിദ്ധ്യം കൊണ്ട് നാം തന്നെ സ്വർഗ്ഗമായി രൂപാന്തരപ്പെടണം എന്നതാണ്. "നമുക്കുനാമേ പണിവതു നാകം നരകവുമതുപോലെ" എന്ന കവി വാക്യം പോലെ ദൈവസാന്നിദ്ധ്യം തിരിച്ചറിയുന്നവൻ സ്വർഗ്ഗത്തിന്റെ പണിയാളും അതിനെ തിരിച്ചറിയാത്തവൻ നരകത്തിന്റെ പണിയാളുമായി മാറുന്നു. സ്വർഗ്ഗസ്ഥനായവന്റെ സാന്നിദ്ധ്യം നമ്മെ സ്വർഗ്ഗസ്ഥരാക്കുന്നു. ജീവവൃക്ഷമായി ഭൂമിയിൽ (ഗോഗുൽഥ) നാട്ടപ്പെട്ട യേശു ഏദനിൽ നഷ്ടപ്പെട്ട ജീവവൃക്ഷഫലത്തിന് പകരമായതിനാൽ നമുക്ക് സ്വർഗ്ഗത്തിന്റെ വാതായനങ്ങൾ തുറക്കപ്പെട്ടു.

**സംതൃപ്തിയുടെ വചനം.**

ഞാൻ ജീവന്റെ അപ്പമാകുന്നുവെന്ന് യേശു പറയുമ്പോൾ നിരന്തരജീവൻ പകരുന്ന ഒരാൾ മരണത്തെ ഉച്ചാടനം ചെയ്യുന്നവനാണ്. ജീവൻ നൽകുന്നവൻ മാത്രമല്ല അതിനെ പോഷിപ്പിക്കുന്നവനും ആണെന്നുവരുന്നു. അങ്ങനെ മരണം മാറ്റി ജീവൻ നൽകി അതിനെ പോഷിപ്പിക്കുന്നവൻ അതിന്റെ അധികാരിയായി മാറുന്നു. യേശു ദാസപദവിയല്ല പുത്രത്വപദവിയാണ് നൽകിയത്. മരണങ്ങളിൽ നിന്ന് അമരണങ്ങളിലേയ്ക്ക് ഞങ്ങളെ നയിക്കണമേയെന്ന ഭാരതീയചിന്ത എല്ലാ മരണങ്ങളേയും അതിജീവിച്ച് ഉയർക്കാനുള്ള ഭക്തന്റെ ഉത്ക്കടമായ വാഞ്ചയാണ്. നമ്മുടെ വ്യക്തിത്വപരമായ ഉയർപ്പുകളിൽ മരണം ദശാസന്ധിയാകുമ്പോൾ അവിടെ പുതുക്കപ്പെടുത്താനുള്ള സാദ്ധ്യതയാണ് ജീവന്റെ അപ്പം.

ഒരുനാളും വിശപ്പും ദാഹവും അനുഭവിക്കാൻ ആകാത്ത അനാദിയായ സാദ്ധ്യതയാണ് കർത്താവ് കരുതിയിരിക്കുന്നത്. എന്റെ അടുക്കൽ വരുന്നവന് ഒരുനാളും വിശക്കുകയില്ല, എന്നിൽ വിശ്വസിക്കുന്നവൻ ഒരുനാളും ദാഹിക്കുകയില്ല, ദൈവസാന്നിദ്ധ്യവും തന്നിലുള്ള വിശ്വാസവും അനാദിയായ സംതൃപ്തിയിലേയ്ക്ക് നയിക്കുന്നതാണ്. ദൈവത്തെ ഭക്ഷിക്കുന്നവനും പാനംചെയ്യുന്നവനും അനാദിയായ സംതൃപ്തിയിലാണ്. ഇതര സാന്നിദ്ധ്യങ്ങളിലും വിശ്വാസത്തിലും ആകുന്നവർ അസംതൃപ്തരാകും ഭക്ഷണവും പാനീയവും ആസ്വാദനമാണ്. ആസ്വാദനങ്ങളിൽ അച്ചടക്കമില്ലാത്തവൻ അസംതൃപ്തനാണ്. ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല, നീതിയും സമാധാനവുമത്രേയെന്ന പ്രയോഗം തന്നെ ആസ്വാദനങ്ങളിൽ നിന്നുള്ള വിമുക്തിയിലാണ് അനാദിയായ സംതൃപ്തിയുള്ളത് എന്നതാണ്. യേശുവിന് നിന്റെ സംതൃപ്തിയ്ക്കുവേണ്ടി അവതരിപ്പിക്കാനുള്ളത് തന്റെ തിരുശരീരരക്തങ്ങൾ മാത്രമാണ്. അല്ലാതെ ട്രെന്റുകൾക്കനുസരിച്ച് മാറിവരുന്ന അതിഭൗതികആത്മികതയല്ല. യേശുവിന് അന്നും ഇന്നും പറയാനുള്ളത് എന്റെ ശരീരം സാക്ഷാൽ ഭക്ഷണവും എന്റെ രക്തം സാക്ഷാൽ പാനീയവും എന്നാണ്. കുർബ്ബാനസ്ഥാപനം മുതൽ ഇന്നുവരെയും നമുക്ക് അത് ശാശ്വതസംതൃപ്തിയുടെ വഴിയാണ്. ലോകത്തിന്റെ അപ്പം അന്നന്നേക്കുള്ള സംതൃപ്തിയുടേതാണ്. മരുഭൂമിയിലെ മന്ന അന്നന്നേക്കുള്ള സംതൃപ്തിയുടെതാണ്. ലോകം നിരന്തരം മടുപ്പിക്കുന്നതാണ്. അതുകൊണ്ടാണ് ബാഹ്യേന്ദ്രിയങ്ങളെ പ്രചോദിപ്പിക്കാൻ "പുതുമകൾ" കണ്ടെത്താൻ ശ്രമിക്കുന്നത് ഒന്നിനോടുള്ള അതൃപ്തി മറ്റൊന്നിലൂടെ സംതൃപ്തിപ്പെടുത്താൻ ശ്രമിക്കുകയാണ് ലോകം. ലൗകികമായ ചില അതൃപ്തികളുടെ പേരിൽ സംതൃപ്തിക്കുവേണ്ടി ദൈവത്തെ തേടുന്നതും വികലമായ ആത്മീയതയാണ്. ദൈവം തന്റെ ശരീരരക്തങ്ങളിലൂടെ നമുക്ക് അനാദിയായ സംതൃപ്തിയാണ്. അതുകൊണ്ട് പാപവീഴ്ചകൾ, വിരഹം, തകർച്ചകൾ, കുറ്റബോധങ്ങൾ, ഒറ്റപ്പെടലുകൾ ഇവയിൽ ദൈവത്തെ തേടുന്നതിനപ്പുറം നിത്യം ദൈവം നമ്മുടെ സംതൃപ്തിയുടെ ഭക്ഷണവും പാനീയവുമായി മാറണം.

---

*2014 ജൂൺ 29*

## പെന്തിക്കോസ്തിക്കുശേഷം നാലാം ഞായർ

**വി: ലൂക്കോസ് 10:1–16**

---

യേശുതമ്പുരാൻ സുവിശേഷീകരണത്തിന് ശിക്ഷ്യന്മാരെ അയയ്ക്കുന്നതിനുപരിയായി അറിയിപ്പുകാരെയും അയയ്ക്കുന്നു എന്നത്, വി. ലൂക്കോസ് മാത്രമാണ് രേഖപ്പെടുത്തുന്നത്. ശിഷ്യന്മാർ യേശുവിന്റെ നേർശബ്ദമാകുമ്പോൾ അറിയിപ്പുകാർ യേശു അനുഭവത്തിന്റെ മുന്നോടികളായി ലോകത്തിനു മാറുകയാണ്. നമ്മുടെ ആരാധനാപാരമ്പര്യത്തിൽ 72 അറിയിപ്പുകാർ എന്നാണ് പരാമർശിക്കുന്നത്. എന്നാൽ സുവിശേഷത്തിൽ 70 അറിയിപ്പുകാരെ അയയ്ക്കുന്നതായി ആണ് രേഖപ്പെടുത്തിയിരിക്കുന്നത്. യഹൂദന്റെ ജീവിതാനുഭവത്തിൽ പ്രസക്തമായ സംഖ്യയാണ് 70 എന്നത്. വാഗ്ദാനദേശത്തെ പ്രയാണത്തിൽ ജനത്തെ നയിക്കുവാൻ 70 നേതാക്കന്മാരേയാണ് മോശ നിയമിക്കുന്നത്. (പുറപ്പാട് 18:2–23, 24:1,സഖ്യാ. 11:16,17:24,25) യഹൂദജനതയുടെ സന്നദ്രീം സംഘത്തിലെ അംഗങ്ങൾ 70 ആയിരുന്നു. പ്രപഞ്ചത്തെ പ്രതിനിധാനം ചെയ്യുന്ന ജനതകളുടെ എണ്ണം യഹൂദനെ സംബന്ധിച്ച് 70 ആയിരുന്നു. യാക്കോബിന്റെ പിൻതലമുറക്കാരുടെ സംഖ്യ 70 ആയാണ് രേഖപ്പെടുത്തിയിരിക്കുന്നത്. (പുറപ്പാട് 1:5, ആവർത്തനം 10:22) യേശുവിന്റെ ദൈവരാജ്യം സമസ്ത ജനതയ്ക്കുമുള്ളതിന്റെ അടയാളമായിട്ടാണ് 70 പേരെ തെരെഞ്ഞെടുക്കുന്നതും യഹൂദർ 2 പേരുടെ സാക്ഷ്യം അംഗീകരിക്കുന്നതുകൊണ്ടാണ് ഈരണ്ടുപേരായി അയയ്ക്കുന്നത്.

ശിക്ഷ്യന്മാരുടെ സ്ഥാനത്തിനുതുല്യരായിരിക്കുന്ന ഒരു സമൂഹമായിരുന്നു അറിയിപ്പുകാർ. യേശുവിൽ നിന്ന് നേരിട്ട് ആഹ്വാനം സ്വീകരിച്ച് തന്റെ സുവിശേഷ പാതയിൽ പങ്കാളികളായവർ. അറിയിപ്പുകാരൻ ചില മുന്നറിയിപ്പുകളും പുതിയ അറിയിപ്പുകളും പഴകിയ അനുഭവതലത്തെ തിരുത്തുന്നവനുമാണ്. സുവിശേഷകന്മാരായ ലൂക്കോസും മർക്കോസും അറിയിപ്പുകാരാണ്. സ്തേഫാനോസ് സഹദായും യാക്കോബും ഈ ഗണത്തിൽപ്പെടുന്നു. ബർണ്ണബാസും തീത്തൂസും അറിയിപ്പുകാരെന്നാണ് പാരമ്പര്യം സാക്ഷിക്കുന്നത് യേശുവിന്റെ സുവിശേഷം സമസ്തജനങ്ങൾക്കുമുള്ളതാണ് അതിന്റെ പ്രാരംഭപ്രവർത്തകരാണ് അറിയിപ്പുകാർ.

**ദൈവരാജ്യം വചനമെന്ന കൊയ്ത്തിന്റേത്**

ദൈവരാജ്യത്തിന് വയൽ, കൊയ്ത്ത്, വിത, മെതി, കളയും കതിരും വേർതിരിക്കൽ ഇവയെല്ലാം പ്രതിരൂപങ്ങളായി അവതരിപ്പിക്കുന്നുണ്ട്. ദൈവരാജ്യത്തിന്റെ കൊയ്ത്ത് എന്ന അനുഭവം നിലവിലെ പരിമിതപ്പെട്ട ആളുകളിൽ നിന്ന് അനേകരിലേക്ക് പകരപ്പെടണം എന്നതുകൊണ്ടാണ് കൊയ്ത്തിന്റെ യജമാനനായ ദൈവത്തോട് കൊയ്ത്തിന് വേലക്കാരെ അയയ്ക്കേണ്ടതിന് അപേക്ഷിപ്പിൻ എന്ന് പറയുന്നത്. പിതാവിന്റെ ആകർഷണവലയത്തിലൂടെയാണ് സുവിശേഷം പ്രചരിക്കുന്നത്. ദൈവവചനം വിതയ്ക്കപ്പെടേണ്ട വയലുകളായി രൂപാന്തരപ്പെടേണ്ടത് മനുഷ്യഹൃദയങ്ങളാണ്. വിതയ്ക്കപ്പെട്ട വചനം ജീവിതത്തെ രൂപാന്തരപ്പെടുത്തുമ്പോൾ അയാൾ കൊയ്ത്തിനും വേർതിരിക്കലിനും പാകമായ ഇടമായി മാറുന്നു. ഹൃദയങ്ങളെ അറിയുന്ന ദൈവത്തിന്റെ വചനം മനുഷ്യഹൃദയങ്ങളോട് ചേർന്നുനിൽക്കുന്നിടത്ത്, അനുതാപബോധത്തിലേയ്ക്ക് നയിക്കുന്നയിടത്ത്, സമാധാനതീരത്തേയ്ക്ക് ആനയിക്കുന്നിടത്ത് അത് സാർത്ഥകമായിത്തീരും. കൊയ്ത്ത്, വേല എന്നത് ദുർവ്യാഖ്യാനപ്പെടുന്നിടത്ത് ദൈവരാജ്യം തമസ്ക്കരിക്കപ്പെടുകയാണ്. ദൈവരാജ്യം സാമൂഹികഉദ്ധാരണത്തിന്റേതാണ്. അവിടെ വ്യക്തിസമ്പുഷ്ടിയുടേതാകുന്നത് ദൈവരാജ്യമല്ല. വായിൽ സ്വർണ്ണക്കരണ്ടിയുമായി ജനിക്കുന്നവർ ഉള്ളയിടത്ത് അന്നത്തിന് വകയില്ലാതെ അലയപ്പെടുന്നവർ ശേഷിക്കുന്നത് കൊയ്ത്തും വേലയും നടക്കാത്തതിന്റെ ഉദാഹരണമാണ്. ■



**അട്ടപ്പാടിയിലെ...**

*29-ാം പേജിൽ നിന്നും...*

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ വിദ്യാർത്ഥികൾ ഊരുകളിലെ വിവരശേഖരണം നടത്തി. മറ്റ് ഏജൻസികൾ നടത്തിയിട്ടുള്ള സർവ്വേ ഫലങ്ങളും ലഭ്യമാണ്. ഇവ ഉപയോഗിച്ച് ഏറ്റവും ദുർബലമായ ഊരുകളുടെ സമ്പൂർണ്ണ വികസനം (holistic development) ലക്ഷ്യമാക്കി പദ്ധതികൾ രൂപീകരിക്കാൻസാധിക്കും. അതിനുള്ള ഇച്ഛാശക്തിയാണ് ഉണ്ടാകേണ്ടത്.

**സാമൂഹിക വികസന പദ്ധതികൾ ആവിഷ്ക്കരിക്കാനുള്ള ശേഷി സെ. തോമസ് ആശ്രമത്തിനുണ്ടോ?**

ശേഷി എന്നു പറയുമ്പോൾ സാമ്പത്തികശേഷി, ബുദ്ധിപരമായ കഴിവുകൾ, അനുഭവ പരിജ്ഞാനം, ഭൗതികമായ അനുകൂല സാഹചര്യങ്ങൾ, ആസൂത്രണ ശേഷി, ഭരണപാടവം, പൊതു സമ്മതി തുടങ്ങി നിരവധി കഴിവുകൾ ഉദ്ദേശിക്കുന്നുണ്ട്. ഇവയെല്ലാം പൂർണ്ണമായി ഉണ്ടെന്ന് അവകാശപ്പെടുന്നില്ല. എന്നാൽ ഇവയൊക്കെ ഏറിയും കുറഞ്ഞും ഉണ്ടെന്നുള്ളതാണ് വാസ്തവം. ഓർത്തഡോക്സ് സഭയുടെ മിഷൻ പ്രവർത്തനം മുഖ്യമായും സാമൂഹിക ക്ഷേമത്തെ ലക്ഷ്യമാക്കിയുള്ളവയാണ്. അവ ആവശ്യമുള്ളവ തന്നെയാണ്. ബാല-ബാലികാഭവനുകൾ നടത്തുക, വിദ്യാഭ്യാസ സഹായം നൽകുക, രോഗികളെയും വൃദ്ധരെയും പരിചരിക്കുക, നിർദ്ധന യുവതികളുടെ വിവാഹം നടത്തുക തുടങ്ങിയുള്ള നിരവധി പ്രവർത്തനങ്ങൾ വേണ്ടതുതന്നെയാണ്. എന്നാൽ അതോടൊപ്പം സഭ സാമൂഹിക വികസന പ്രവർത്തനങ്ങളിലും ഏർപ്പെടേണ്ടതുണ്ട്. 'ഇരുപത്തി ഒന്നാം നൂറ്റാണ്ടിലെ മലങ്കരസഭ'യെക്കുറിച്ച് 2003-ൽ 'മലങ്കരസഭാ മാസിക' നടത്തിയ ഒരു ചർച്ചയിൽ പങ്കെടുത്ത് ഞാൻഇതേക്കുറിച്ച് എഴുതിയിരുന്നു. സഭയ്ക്ക് ഒരു സാമൂഹിക വികസന വിഭാഗം (social development unit) ഉണ്ടാകേണ്ടത് അത്യാവശ്യമാണ് എന്ന് അതിൽ സൂചിപ്പിച്ചിരുന്നു. വിശക്കുന്നവന് ഭക്ഷണം കൊടുക്കുന്നതോടൊപ്പം ദാരിദ്ര്യം കുറയ്ക്കുന്നതിനും ഇല്ലാതാക്കുന്നതിനുമുള്ള പ്രവർത്തനങ്ങളിലും നമ്മൾ ഏർപ്പെടണം.

**എന്താണ് സാമൂഹിക സേവന പ്രവർത്തനങ്ങളും സാമൂഹിക വികസന പ്രവർത്തനങ്ങളും തമ്മിലുള്ള വ്യത്യാസം. സഭയ്ക്ക് ഇക്കാര്യത്തിൽ എന്താണ് ചെയ്യാൻ സാധിക്കുക?**

സാമൂഹിക സേവന പ്രവർത്തനങ്ങളിലൂടെ നമ്മൾ പിൻതുടരുന്നത് നല്ല ശമരിയാക്കാരന്റെ മഹത്തായ മാതൃകയാണ്. എന്നാൽ ഒരു രാത്രിമുഴുവൻ മീൻ പിടിക്കാൻ ശ്രമിച്ച് നിരാശരായ ശിഷ്യന്മാരോട് വള്ളത്തിന്റെ വലതുവശത്ത് വലയിടുക എന്നു പറഞ്ഞ യേശുവിന്റെ മാതൃകയും നമ്മൾ പിൻതുടരണം. പാവപ്പെട്ടവർക്കുള്ള വിദ്യാഭ്യാസ സഹായം മുതൽ പ്രകൃതി ക്ഷോഭങ്ങളാൽ തകർക്കപ്പെട്ട ഗ്രാമങ്ങളുടെ പുനരുത്ഥാരണം വരെയുള്ള സേവനത്തിന്റെ വിവിധ തലങ്ങളിൽ സഭ വ്യാപരിക്കുന്നുണ്ട്. എന്നാൽ ഇതു കൊണ്ടു മാത്രം സഭയുടെ ഉത്തരവാദിത്വം അവസാനിക്കുന്നില്ല. സമൂഹത്തെ വികസിപ്പിക്കുന്നതും രൂപാന്തരപ്പെടുത്തുന്നതുമായ സമീപനങ്ങളിലും നമ്മൾ ഏർപ്പെടണം. സാമൂഹിക സേവന പരിപാടികൾ വികസനത്തിനു വേണ്ടിയുള്ള പശ്ചാത്തലമൊരുക്കലാണ് എന്ന് തിരിച്ചറിയണം. അത് അതിൽത്തന്നെ പൂർണ്ണമല്ല. സാമൂഹിക വികസന പരിപാടികൾ ആത്യന്തികമായി ഫലപ്രാപ്തിയിൽ എത്തണമെങ്കിൽ അതിന്റെ പ്രയോജനം ലഭിക്കുന്നവർ സ്വയം പര്യാപ്തതയിൽ എത്തേണ്ടിയിരിക്കുന്നു. അധഃസ്ഥിതരായ ആളുകൾക്ക് സ്വയം വികസനത്തിനുള്ള താല്പര്യം ജനിക്കുന്നതിനും വികസനത്തിന് തടസ്സമായി നിൽക്കുന്ന ഘടകങ്ങൾ തിരിച്ചറിയുന്നതിനും അവ തരണം ചെയ്യുന്നതിനുള്ള മാർഗ്ഗങ്ങൾ കണ്ടെത്തുന്നതിനും സാധിക്കണം. സഭയുടെ ചട്ടക്കൂടിനുള്ളിൽ നിന്നുകൊണ്ട് ഇതിനു സഹായകമായ പ്രവർത്തനങ്ങളും പദ്ധതികളും ആവിഷ്ക്കരിക്കണം. സഭയുടെ കേന്ദ്ര സെക്രട്ടറിയേറ്റിന്റെ ഭാഗമായോ മിഷൻ ബോർഡിന്റെ ഭാഗമായോ ഒരു സാമൂഹിക വികസന വിഭാഗം ഉണ്ടാകണം. ഈ രംഗത്ത് പ്രവർത്തന പരിചയമുള്ള സഭാംഗങ്ങളുടെ സേവനം ഇതിന് പ്രയോജനപ്പെടുത്താനാകും.

**സർക്കാർ സർവ്വീസിൽ നിന്ന് അവധിയെടുത്ത് മിഷൻ പ്രവർത്തനത്തിൽ ഏർപ്പെടാൻ തീരുമാനിച്ചത് എന്തുകൊണ്ടാണ്?**

സർക്കാർ സർവ്വീസ്, മിഷൻ പ്രവർത്തനം, റിട്ടർമെന്റ് എന്നൊക്കെയുള്ള വേർതിരുവുകൾ ഉണ്ടാക്കുന്നതു നമ്മൾത്തന്നെയാണ്. യഥാർത്ഥത്തിൽ ഒരു ക്രിസ്ത്യാനിയുടെ ജീവിതം മിഷനാകേണ്ടതാണ്. ഏതു രംഗത്ത് പ്രവർത്തിച്ചാലും അത് സ്വർഗ്ഗരാജ്യത്തിന്റെ കെട്ടുപണിക്കായി വിനിയോഗിക്കുന്നവനാകണം ക്രിസ്ത്യാനി. പത്തുവർഷത്തോളം അവധിയിലായിരുന്നു. ദൈവം ഒരുപാട് അനുഭവങ്ങളും അവസരങ്ങളും തന്നു. ഉയർന്ന വിദ്യാഭ്യാസം നൽകി. വിദേശത്ത് പഠിക്കുന്നതിനും ജോലി ചെയ്യുന്നതിനും അവസരം നൽകി. ബാംഗ്ലൂരെ എക്യുമെനിക്കൽ ക്രിസ്ത്യൻ സെന്ററിൻ അസിസ്റ്റന്റ് ഡയറക്ടറായിരുന്നു. സാമ്പിയായിലെ മിൻഡോളോ എക്യുമെനിക്കൽ ഫൗണ്ടേഷനിലും വിജിൽ ഇൻഡ്യ മൂവ്മെന്റിലും പ്രോഗ്രാം മാനേജരായി പ്രവർത്തിച്ചു. എക്യുമെനിസത്തിന്റെ ഒരു തലം പ്രവർത്തന മേഖലകളിൽ ഉണ്ടായിരുന്നു. എന്നാൽ എക്യുമിനിസം പോലും മിഷൻ പ്രവർത്തനത്തിന്റെ ഒരു ഭാഗം മാത്രമാണ് എന്നാണ് എന്റെ വിശ്വാസം. ക്രിസ്തുവിന്റെ രക്ഷാകരമായ ദൗത്യത്തിൽ പങ്കാളികളാകുക എന്നതാണ് നമ്മുടെ ഉത്തരവാദിത്വം. എക്യുമെനിക്കൽ പ്രവർത്തന മേഖലയിലായിരുന്നപ്പോഴും മാതൃസഭയിൽ പ്രവർത്തിക്കണം എന്ന് ആഗ്രഹിച്ചിരുന്നു. ദൈവം എനിക്കു നൽകിയിട്ടുള്ള അനുഗ്രഹങ്ങൾക്ക് പകരമായി എന്താണ് നൽകാൻ കഴിയുക എന്ന ചിന്തയാണ് സഭയുടെ പ്രവർത്തനങ്ങളിൽ പങ്കാളിയാകാൻ എന്നെ പ്രേരിപ്പിക്കുന്നത്. അട്ടപ്പാടിയിലേക്ക് യൂഹാനോൻ റമ്പാച്ചൻ ക്ഷണിച്ചപ്പോൾ സന്തോഷപൂർവ്വം അത് സ്വീകരിച്ചത് ഇത്തരം ചിന്തകളാൽ പ്രചോദിതനായാണ്. ഇപ്പോൾ സെ. തോമസ് ആശ്രമത്തിന്റെ മിഷൻപദ്ധതികളുടെ ഡയറക്ടറായി സേവനം ചെയ്യുന്നു.

(ഡോ. സിബി തരകൻ : മലയാള സാഹിത്യത്തിൽ പി.എച്ച്.ഡി. നേടി. ബ്രിട്ടനിലെ വെയിസ് സർവ്വകലാശാലയിൽ നിന്ന് ഡവലപ്മെന്റ് മാനേജ്മെന്റിൽ ബിരുദാനന്തര ബിരുദം കരസ്ഥമാക്കി. സഭകളുടെ ദേശീയ കൗൺസിലിലും ഇന്തോനേഷ്യയിലെ അക്കാദമി ലാമിനയിലും സഭയിലെ അൽമായ പ്രവർത്തനങ്ങളിൽ ഉപരിപഠനം നടത്തിയിട്ടുള്ള സിബി ഇപ്പോൾ അട്ടപ്പാടി മിഷനിൽ പ്രവർത്തിക്കുന്നു. Email: sibytharakan@gmail.com)





മിനി കവിത

## പൊരുൾ തേടി

**അ**റിയണം, നാം അറിയണം,
**അ**റിയുവാൻ നാം തിരയണം,
**തി**രയുമ്പോൾ പൊരുളറിയും നാം.

**- പ്രൊഫ. ജോർജ് മറ്റപ്പള്ളിൽ**



# പ. കാതോലിക്കാ ബാവാ നന്ദി പ്രകാശിപ്പിച്ചു

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ ദേഹവിയോഗത്തിൽ അനുശോചന സന്ദേശങ്ങൾ അയച്ചവരും വിലാപയാത്രയിലും കബറടക്ക ശുശ്രൂഷയിലും സന്നിഹിതരായവരും സഹകരിച്ചവരുമായ എല്ലാവർക്കും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നന്ദിപ്രകാശിപ്പിച്ചു.

പോപ്പ് ഫ്രാൻസിസ്, ഇത്യോപ്യൻ പാത്രിയർക്കീസ്, എക്യുമെനിക്കൽ പാത്രിയർക്കീസ്, കാന്റിബറി ആർച്ച് ബിഷപ്പ് തുടങ്ങിയ സഭാ അദ്ധ്യക്ഷന്മാർക്കും, കേരളത്തിലെ വിവിധ ക്രൈസ്തവ സഭകൾക്കും, നതാക്കന്മാർക്കും, പ്രധാനമന്ത്രി നരേന്ദ്ര മോദി, യു.പി.എ അദ്ധ്യക്ഷ സോണിയ ഗാന്ധി തുടങ്ങിയ രാഷ്ട്രീയ നേതാക്കൾക്കും കബറടക്ക ശുശ്രൂഷയിൽ സന്നിഹിതരായ കേരളാ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി, മന്ത്രി സഭാംഗങ്ങൾ, ഭരണ-പ്രതിപക്ഷ ജനനേതാക്കൾ, സഭാപിതാക്കന്മാർ, സാംസ്കാരിക നായകന്മാർ എന്നിവർക്കും വിലാപയാത്രയ്ക്കും കബറടക്കത്തിനും വേണ്ട സൗകര്യങ്ങളും ക്രമീകരണങ്ങളും ചെയ്തുതന്ന കേന്ദ്ര-സംസ്ഥാന-പ്രാദേശിക ഭരണ സംവിധാനങ്ങൾക്കും, പോലീസ് സേനയ്ക്കും, മാധ്യമ പ്രവർത്തകർക്കും കൃതജ്ഞത രേഖപ്പെടുത്തി.

കബറടക്കത്തിന് എല്ലാവിധ സൗകര്യങ്ങളും ഒരുക്കുകയും പത്തനാപുരം മൗണ്ട് താബോർ ദയറാ ചാപ്പലിൽ കബറിടം സ്ഥിതിചെയ്യുന്ന സ്ഥലം സഭയുടെ പൊതു സ്വത്തായി വിട്ടു തരികയും ചെയ്ത പത്തനാപുരം ദയറാ സമൂഹത്തോട് പ്രത്യേകം നന്ദി രേഖപ്പെടുത്തി. ■

## പോപ്പ് ഫ്രാൻസിസ് അനുശോചിച്ചു

പരിശുദ്ധ കാതോലിക്കാ ബാവായുമായി റോമിൽ നടന്ന കൂടിക്കാഴ്ച്ച ഉണർത്തിയ ഊഷ്മളതയും സഭകൾ തമ്മിലുള്ള അടുപ്പവും നിലനിർത്താൻ സാധിക്കണമെന്നും മാർ തോമാശ്ലീഹായുടെ സാക്ഷ്യത്തിന്റെ അടിത്തറയുള്ള മലങ്കര സഭയ്ക്കും സമൂഹത്തിനും കാലം ചെയ്ത ദിദിമോസ് പ്രഥമൻ വലിയ ബാവാ നൽകിയ ആത്മീയ നേതൃത്വം ഗണനീയമാണെന്നും പോപ്പ് ഫ്രാൻസിസ് അയച്ച അനുശോചന സന്ദേശത്തിൽ പറഞ്ഞു.

ഇത്യോപ്യൻ പാത്രിയർക്കീസ് പരിശുദ്ധ ആബൂനാ മത്ഥിയാസ്, ആംഗ്ലിക്കൻ സഭയുടെ ആർച്ച് ബിഷപ്പ് ഓഫ് കാന്റർബറി റൈറ്റ് റവ. ജസ്റ്റിൻ വെൽബി, നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ജനറൽ സെക്രട്ടറി ഡോ. റോജർ ഗെയ്ക്‌വാർഡ്, കേരള കൗൺസിൽ ഓഫ് ക്രിസ്ത്യൻ ചർച്ചസ്, നിലയ്ക്കൽ എക്യുമനിക്കൽ ട്രസ്റ്റ് എന്നിവയുടെ പ്രതിനിധിസകൾ ദേവലോകത്ത് എത്തി അനുശോചിച്ചു.



## എസ്ഥേർ...

23-ാം പേജിൽ നിന്നും...

വാനാണ് ഇവിടെ വിജയത്തിനായി സ്ത്രീ, തന്റെ സൗന്ദര്യം, ക്ഷമാശീലം, കാര്യപ്രാപ്തി, അവസരോചിതമായി ഇടപെടാനുള്ള കഴിവ്, പ്രാർത്ഥനാ ശേഷി എന്നിവ എങ്ങനെ ഉപയോഗിക്കുന്നു. പ്രാണഭയത്താൽ, യോനാനിബി മത്സ്യത്തിന്റെ വായിൽ 3 രാവും 3 പകലും ഉപവസിച്ച് പ്രാർത്ഥിച്ച് നിനുവയരെ വീണ്ടെടുത്തതുപോലെ, തന്റെ ജനമായ പുരീം നിവാസികളോടൊപ്പം എസ്ഥേറും 3 രാവും 3 പകലും ഉപവസിച്ചു പ്രാർത്ഥിച്ചു. രാജാവിന്റെ ഇഷ്ടഭാജനം ആയിരുന്നിട്ടും എസ്തേറിന്, ലക്ഷ്യത്തിന് സമയ ബന്ധിതമായി രാജാവിനെ കാര്യങ്ങൾ ഗ്രഹിപ്പിക്കാൻ കഴിഞ്ഞത് ഒരുമനപ്പെട്ട പ്രാർത്ഥനയുടെ ഫലമാണെന്ന് വേണം കരുതുവാൻ. ഇവിടെ നിത്യജീവിതത്തിൽ നാമും മനസ്സിലാക്കേണ്ട ചില കാര്യങ്ങൾ ഉണ്ട്.

1. ദൈവം അവസരത്തിന് അനുയോജ്യമായി നമ്മുടെ ജീവിതങ്ങളിലും ഇടപെടും. 2. ആകുലതകളും പ്രയാസങ്ങളും നേരിടുമ്പോൾ പതറാതെ ദീർഘക്ഷമ ഉള്ള വരായിരിക്കുക. 3. പ്രാർത്ഥനയുടെ ശക്തി അറിയുക.

ഇങ്ങനെ ദൈവഹിതം മാനിച്ച് പ്രത്യാശയോടെ ജീവിയ്ക്കുമ്പോൾ നിത്യജീവിതത്തിലെ പല പ്രലോഭനങ്ങളും നേട്ടങ്ങളും താല്ക്കാലികമാണെന്നും അത് ജീവിതത്തിൽ സമയാസമയങ്ങളിൽ മാറുന്ന നിഴലുകളാണെന്നും മുൻ കൂട്ടി മനസ്സിലാക്കുവാനും, ദൈവം അറിയാതെ ഒന്നും എന്റെ ജീവിതത്തിൽ സംഭവിയ്ക്കയില്ല എന്ന് ഉറച്ച് ചിന്തിച്ച് സ്വർഗ്ഗീയ സമാധാനത്തിന് കാംക്ഷിക്കുന്നവരായിരിയ്ക്കുവാനും, ദൈവം തന്റെ കൃപയെ സമൃദ്ധമായി നൽകും. ■

# നാലാം ചരമ വാർഷികം
## 05-07-2014



Peace Corner Associates
Reg. No. KI52/1978
Peace Hill Old age Home
Amalagiri P.O.
Kottayam-686561
0481-2397218, 9447725973
www.peacehill.in

"ഭംഗ്യാ ദൈവസുതാ നിന്നെ
ശുശ്രൂഷിച്ചൊരു വൈദീകരെ
നിന്നാഗമന മഹാനാളിൽ
ഓർത്തുമുഖപ്രഭയേകേണമേ..."

## ഫാ. പി. വി. വർഗീസ്
(ക്ലേറി അച്ചൻ)

- രാവിലെ 7-ന് പീസ്ഹിൽ ചാപ്പലിൽ വി. കുർബ്ബാനയും കബറിങ്കൽ ധൂപപ്രാർത്ഥനയും തുടർന്ന് പ്രഭാത ഭക്ഷണവും
- പുതിയ പ്രൊജക്ടിൽ റൂം ഡൊണേറ്റ് ചെയ്യുന്നതിനും, മുൻകൂർ ബുക്കുചെയ്യുന്നതിനും സൗകര്യം ഉണ്ടായിരിക്കുന്നതാണ്, വിശദവിവരങ്ങൾക്ക് ബന്ധപ്പെടുക.
- എല്ലാ രണ്ടും, നാലും ശനിയാഴ്ചകളിൽ ചാപ്പലിൽ വി. കുർബാന നടത്തപ്പെടുന്നു.
- ബഹു. അച്ചന്റെ സ്മരണയ്ക്കായി നിർമ്മിക്കുന്ന പുതിയ കെയർഹോം പ്രൊജക്ടിന്റെ നിർമ്മാണം പുരോഗമിക്കുന്നു.

പീസ് കോർണർ സൊസൈറ്റിക്കുവേണ്ടി,

ഫാ. സി.ഒ. ജോർജ്
(പ്രസിഡന്റ്)

പ്രൊഫ. പി. സി. വർഗീസ്
(സെക്രട്ടറി)



## Glory To Lord God Almighty

**The Nobel Peace Prize for the year 2013 was awarded to OPCW (The Organisation for the Prohibition of Chemical Weapons) with headquarters at The Hague, The Netherlands. By the Grace of God, I got a certificate on this occasion of awarding of the Nobel Peace Prize, recognising my services in OPCW. I worked with this International Organization as Inspector (Chemical Production Technologist) from 12th January 2008 to 30th April 2013.**

**With Love and Prayers,**

**Mathew Varghese, House No:50/1037A,
Alintethekethil Anandhabhavanam,
Prasanthi Nagar, PNRA-124,
Edappally.P.O.Cochin, Pin:682024
Phone : 0484-2331301(Home),Mobile: 8281467939.**



ON THE OCCASION OF THE AWARDING OF THE

NOBEL PEACE PRIZE

FOR 2013 TO THE OPCW

RECOGNISING

*Anandhabhavanam Mathew Varghese*

AHMET ÜZÜMCÜ
DIRECTOR-GENERAL

ORGANISATION FOR THE PROHIBITION OF CHEMICAL WEAPONS

He belongs to St. Mayr's Orthodox Cathedral, Puthiyacavu, Mavelikara and presently a member of St. George Orthodox Valiyapally, Palarivattom, Kochi.

# കാലത്തിന്റെ വെല്ലുവിളികൾ വൈദികർ തിരിച്ചറിയണം: പ. ബാവാ



**പരുമല:** കാലത്തിന്റെ വെല്ലുവിളികളെ തിരിച്ചറിഞ്ഞ് സഭയെ നയിക്കുവാൻ വൈദികർ സുസജ്ജമാകണമെന്ന് പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ പ്രസ്താവിച്ചു.

പരുമല സെമിനാരിയിൽ നടന്ന ആഗോള വൈദിക സമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. വൈദിക സംഘം പ്രസിഡന്റ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു.

വിശ്വാസികളെ ദൈവികതയിൽ നയിക്കുവാനുള്ള ഉത്തരവാദിത്വം വൈദികർ സാമൂഹിക പ്രതിബദ്ധതയോടെ നിർവ്വഹിക്കണമെന്ന് മുഖ്യപ്രഭാഷണത്തിൽ പ്രശസ്ത എഴുത്തുകാരൻ ബെന്ന്യാമിൻ പറഞ്ഞു.

'സ്വയം വിമർശനാത്മകതയുടെ സംസ്ക്കാരം വളർത്തിയെടുക്കണം. ആഗോളവൽക്കരണം നേരിടുന്ന പ്രവർത്തനങ്ങളോട് സഭ ക്രിയാത്മകമായി പ്രതികരിക്കണം. കുടിയേറ്റം, കുടിയിറക്കം, പ്രവാസികൾ, ശബ്ദം നഷ്ടപ്പെട്ടവർ എന്നിവരുടെ പ്രശ്നങ്ങളോട് സഭ ഇടപെടുവാൻ കഴിയണമെന്നും ബെന്യാമിൻ പറഞ്ഞു.

പ്രതിബദ്ധതുള്ള പൗരോഹിത്യ ശൈലി വളർത്തണമെന്ന് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ആശംസയിൽ പറഞ്ഞു. 'പൗരോഹിത്യവും ജീവിത ശൈലികളും' എന്ന വിഷയത്തിൽ വിവിധ ക്ലാസ്സുകളും ചർച്ചകളും നടന്നു. ബൈബിൾ ക്ലാസ്സുകൾക്ക് ഡോ. സഖറിയാസ് മാർ അപ്രേം, ഫാ. ഡോ. കെ. ഗീവർഗീസ്, ഫാ. ഡോ. റെജി മാത്യുസ് എന്നിവർ നേതൃത്വം നൽകി. വിവിധ വിഷയങ്ങൾക്ക് ഫാ. ഡോ. കെ.എം. ജോർജ്, ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, ഫാ.ഡോ.ഒ.തോമസ്, ഫാ. ഡോ. ബേബി വർഗീസ്, ഫാ. പോൾ തേലക്കാട്, സുഗതകുമാരി എന്നിവർ നേതൃത്വം നൽകി. വൈദികസംഘം ജനറൽ സെക്രട്ടറി ഫാ. തോമസ് വർഗീസ് അമയിൽ, ജോ. സെക്രട്ടറി ഫാ. സഖറിയ നൈനാൻ ചിറത്തിലാട്ട്, പരുമല സെമിനാരി മാനേജർ ഔഗേൻ റമ്പാൻ, ജനറൽ കൺവീനർ ഫാ. സി. കെ. കുര്യൻ, വൈദിക സംഘം പി.ആർ.ഒ. ഫാ. ചെറിയാൻ ടി. സാമുവേൽ എന്നിവർ സമ്മേളനത്തിനു നേതൃത്വം നൽകി.

*(03-06-2014)*




പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണത്തിന്റെ 50-ാം വാർഷിക അനുസ്മരണ സമ്മേളനം ഏലിയാ കത്തീഡ്രലിൽ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു. മാനേജിംഗ് കമ്മറ്റി അംഗം എ.കെ. ജോസഫ്, ഫാ.ഡോ.ജോൺസ് ഏബ്രഹാം കോനാട്ട്, മാത്യൂസ് മാർ തേവോദോസിയോസ്, കെ.വി. മാമ്മൻ, ഫാ. ഡോ. തോംസൺ റോബി എന്നിവർ സമീപം.

## അവാർഡ്



മികച്ച നഴ്സിനുള്ള ഫ്ളോറൻസ് നൈറ്റിങ്ഗേൽ അവാർഡ് നേടിയ സെക്കന്ദ്രാബാദ് സൗത്ത് സെൻട്രൽ റെയിൽവേ ആശുപത്രിയുടെ ചീഫ് മേട്രൽ ഡെയ്സി തോമസ്, രാഷ്ട്രപതി പ്രണബ് മുഖർജിയിൽ നിന്ന് അവാർഡ് സ്വീകരിക്കുന്നു. ഫാ. ജോഷ്വാ ഏബ്രഹാമിന്റെ ഭാര്യയാണ്.

## കൃപയുടെ വഴിയിലൂടെ

പ്രൊഫ. പി. സി. വർഗീസ്



കലർപ്പില്ലാത്ത ആദർശനിഷ്ഠ, അർപ്പണബോധം, ആത്മീയ തീഷ്ണത, സഹജാവബോധം എന്നിവയുള്ള ഒരു കോളജ് അധ്യാപകന്റെ ആത്മകഥ.

6-ാം ക്ലാസ്സുമുതൽ ഡിഗ്രി തലം വരെയുള്ള വിദ്യാർത്ഥികൾ ഈ പുസ്തകം സംഗ്രഹിച്ച് 100 വാക്കിൽ കവിയാതെ എഴുതി അയച്ചാൽ ഏറ്റവും നല്ല സംഗ്രഹങ്ങൾക്ക് അവാർഡ് നൽകും. (Rs. 5000/-, 3000/-, 2000/-) ആർദ്ര ഫെലോഷിപ്പ്, പഴയസെമിനാരി റോഡ്, കോട്ടയം, എന്ന വിലാസത്തിൽ അയയ്ക്കണം.

സി.എസ്.എസ്. തിരുവല്ല, പേജ്. 240, വില. 150 രൂപ., അവതാരിക: ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, ആശംസ: ഫാ.ഡോ. കെ.എം. ജോർജ്.

# പൊൻകുന്നം സെ. മേരീസ് ഓർത്തഡോക്സ് പള്ളി
# കൂദാശാ നിറവിൽ



## 2014 ജൂൺ 20, 21

കോട്ടയം ഭദ്രാസനത്തിലെ അവികസിത പള്ളിയായ സെന്റ് മേരീസ് പള്ളിയുടെ പുനർനിർമ്മാണം ഏകദേശം പൂർത്തിയായിരുന്നു. ദൈവഹിതമായാൽ ഈ മാസം 20,21 തീയതികളിൽ സഭയുടെ പരമാധ്യക്ഷനാൽ ഈ ദേവാലയം കൂദാശ ചെയ്യപ്പെടും. ഭദ്രാസനത്തിന്റെ കിഴക്കൻ മേഖലയിൽ ഒറ്റപ്പെട്ടു കിടക്കുന്ന ഒരു പള്ളിയാണ് പൊൻകുന്നം പള്ളി. പൊൻകുന്നം ടൗണിൽ നിന്നും ഏതാനും വാരമാത്രം മാറി സ്ഥിതിചെയ്യുന്ന ഈ പള്ളി ഒരു ലക്ഷം വീട് കോളനിയുടെ സമീപത്താണ്. നമ്മുടെ സഭാംഗങ്ങൾ വിരലിൽ എണ്ണാവുന്നവർ മാത്രമാണ് ഇവിടെയുള്ളത്. ഇടവകയിലെ അംഗങ്ങൾ മുപ്പതും! കത്തോലിക്കരും, ഹൈന്ദവരും, മുസ്ലീങ്ങളും ഇടതിങ്ങിപ്പാർക്കുന്ന ഈ പ്രദേശത്ത് മലങ്കര ഓർത്തഡോക്സ് സഭയെ അവർ മനസ്സിലാക്കുന്നത് ഈ പള്ളിയിലൂടെയാണ്. ഇക്കാരണത്താൽ സഭയുടെ തന്നെ ഒരഭിമാനം എന്ന നിലയിലാണ് ഇപ്പോൾ ഈ പള്ളി പണിതുയർത്തിയിട്ടുള്ളത്. സാമ്പത്തികമായി വളരെ കുറച്ച് സഹായങ്ങൾ മാത്രമേ ഇടവകക്കാർക്ക് നല്കുവാൻ സാധിച്ചുള്ളു. മലങ്കര സഭയിലെ മിക്ക ഭദ്രാസനങ്ങളും പള്ളികളും ഈ പള്ളിയെ സഹായിച്ചു. എല്ലാവരെയും കൂദാശാവിവരം അറിയിക്കുവാൻ സാധിക്കാത്ത ഒരു സാഹചര്യത്തിലാണ് മലങ്കരസഭയിൽ ഇപ്രകാരം ഒരു പരസ്യം ക്രമീകരിച്ചിരിക്കുന്നത്. അച്ചന്മാർക്ക് താമസിക്കാനുള്ള പാഴ്സനേജ് ഇവർക്ക് ഇനിയും ഒരു സ്വപ്നമായിതന്നെ തുടരുന്നു. നല്ല കടബാധ്യതകൾ ഇപ്പോൾതന്നെ ഈ പള്ളിക്ക് ഉണ്ട്. എങ്കിലും ദൈവത്തിൽ ആശ്രയിച്ചുകൊണ്ട്, മലങ്കരസഭാ മക്കൾ ഏവരെയും പരിശുദ്ധ കൂദാശാകർമ്മത്തിലേക്ക് വിനയപൂർവ്വം ക്ഷണിക്കുന്നു.



അഭി. ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി



പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ





ഫാ. ജിനോ വർഗീസ്
ചക്കുംചിറയിൽ (വികാരി)



ഫാ. പി.എ. മാത്യൂസ്
മുരട്ടുപൂവത്തിങ്കൽ (സഹ വികാരി)

പ്രാർത്ഥിക്കുക,
സഹായിക്കുക
A/c No. 2684101004625
IFC Code : CNRB2684

Contact: Mob. 9497705897

**ആശംസകൾ:** സഞ്ചയ് അലക്സ്, ദീപ അലക്സ്, രൂപേൻ, ഐസയാ, മൂലേചേരിൽ, പാമ്പാടി

# പുസ്തകശാല

## സ്നേഹാഗ്നി

ഡോ. യൂഹാനോൻ മാർ തേവോദോറോസ്




സഭയേയും സമൂഹത്തോടും രാഷ്ട്രത്തോടും ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ പ്രവാചക മൊഴികൾ... അവതാരിക: ഫാ. ഡോ. ഒ. തോമസ്, മുഖവുര: ഡോ. കെ.എൻ. മത്യു വൈദ്യൻ കോർഎപ്പിസ്ക്കോപ്പ, സെന്റ് പോൾസ്, മാവേലിക്കര. പേജ്. 124, വില-75

## മരണാനന്തര ജീവിതം...

എഡിറ്റർ: ഫാ. ഡോ. ജോസഫ് ചീരൻ



പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവ മരണാനന്തര ജീവിതത്തെക്കുറിച്ച് എഴുതിയ വേദപുസ്തക സാക്ഷ്യങ്ങൾ. അവതാരിക: പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ്, എംജെ.ഡി. കുന്നംകുളം, പേജ്. 80, വില. 100

## ആരാധനാ ഗീത സമീക്ഷ

പ്രൊഫ. എൻ.ഐ. നൈനാൻ, ശൂരനാട്




പൗരസ്ത്യ സുറിയാനി സഭയുടെ ആരാധനാ ഗീതങ്ങളുടെ ഹൃദ്യതയും ആത്മീയതയും സാക്ഷിക്കുന്ന പഠനം. ആരാധനാ ഗീതങ്ങളുടെ അർത്ഥവും പൊരുളും ഹൃദ്യമായി അവതരിപ്പിക്കുന്നു. അവതാരിക: ഫാ.ഡോ. റ്റി.ജെ. ജോഷ്വ, സി.എസ്.എസ്. തിരുവല്ല, പേജ്. 105, വില-70 രൂപ

## ദാമ്പത്യജീവിതം സംതൃപ്തകരമാകാം

സെബിൻ എസ്. കൊട്ടാരം,
ജോബിൻ എസ്. കൊട്ടാരം




ദാമ്പത്യത്തിലെ കുറവുകളെ പരിഹരിച്ച് ജീവിത വിജയത്തിലേക്കും കുടുംബ സംതൃപ്തിയിലേക്കും നയിക്കുന്ന പ്രചോദനാത്മക ഗ്രന്ഥം. ദാമ്പത്യ ജീവിതം അസ്വാദ്യകരവും സന്തോഷകരവുമാക്കുവാനുള്ള ഒരു വഴികാട്ടി. ഡോൾഫിൻ ബുക്സ്, ഇന്ത്യ, പേജ്-130, വില-125



# സമ്യഗ് ദർശനം

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

**മൂ**തിർന്ന പക്വതയാർജ്ജിച്ച ഒരു പഴയ കർഷകൻ ഒരു ദിവസം ദൈവത്തോട് വല്ലാതെ കോപിച്ചു. അയാൾ ഒരു വലിയ വിശ്വാസിയായിരുന്നു അന്ന് പ്രഭാതത്തിലെ പ്രാർത്ഥനാവേളയിൽ അയാൾ ദൈവത്തോട് ഇങ്ങനെ പറഞ്ഞു.

"ഞാൻ ഇത് അങ്ങയോട് പറയണമെന്ന് വിചാരിക്കുകയാണ്. മതിയായി, വേണ്ടത്രയായി അങ്ങേയ്ക്ക് കൃഷിയെപ്പറ്റി എ.ബി.സി.ഡി. പോലും അറിയില്ല. മഴ അവശ്യമുള്ളതെപ്പോഴാണ് അപ്പോൾ മഴയില്ല മഴ വേണ്ടാത്തപ്പോഴാകട്ടെ അങ്ങ് മഴ ചൊരിയുന്നു. ഇതെന്തൊരു അസംബന്ധമാണ്? അങ്ങേയ്ക്ക് കൃഷിയെക്കുറിച്ച് ഒന്നുമറിയില്ലെങ്കിൽ അങ്ങേയ്ക്ക് എന്നോട് ചോദിക്കാം. ഞാൻ എന്റെ ജീവിതം മുഴുവൻ അതിന് സമർപ്പിച്ചതാണ്. അടുത്ത സീസണിൽ എനിക്ക് ഒരു അവസരം തരണം. അത് എനിക്ക് നൽകുകയാണെങ്കിൽ എന്ത് സംഭവിക്കുമെന്ന് കണ്ടോളൂ"

ദൈവത്തോട് നേരിട്ട് സംസാരിക്കാവുന്ന ഒരു കാലമായിരുന്നു. ആളുകൾക്ക് അത്രയ്ക്ക് വിശ്വാസമുണ്ടായിരുന്നു. അതുകൊണ്ട് അവർക്ക് ദൈവത്തിൽ നിന്ന് തന്നെ മറുപടിയും കിട്ടിയിരുന്നു.

ദൈവം പറഞ്ഞു. "ഈ സീസൺ നീ തീരുമാനിച്ച് കൊള്ളൂ"

അങ്ങനെ കർഷകൻ തീരുമാനിച്ചു. അയാൾ വളരെ സന്തോഷിച്ചു. കാരണം എപ്പോഴൊക്കെ മഴ ആവശ്യമുണ്ടോ അപ്പോഴൊക്കെ മഴ, സൂര്യപ്രകാശം വേണ്ടപ്പോൾ സൂര്യപ്രകാശം, മേഘങ്ങൾ എപ്പോൾ വേണമെന്ന് വിചാരിച്ചോ അപ്പോൾ മേഘങ്ങൾ എല്ലാ ഭീഷണികളെയും അയാൾ അവഗണിച്ചു. വിളവിനെ അപകടപ്പെടുത്താവുന്ന ഒരു കാലാവസ്ഥാ വ്യതിയാനവുമുണ്ടായില്ല.

ഇതുവരെ കണ്ടിട്ടില്ലാത്ത വിധത്തിൽ ഗോതമ്പു ചെടികൾ തഴച്ചു വളർന്നു. ഒരാൾ പൊക്കത്തിലും മേലേ, അയാൾ ഉള്ളിൽ വിചാരിച്ചു ഞാൻ ദൈവത്തിന് കാണിച്ച് കൊടുക്കും.

പക്ഷെ വിള കൊയ്ത് കഴിഞ്ഞപ്പോൾ അയാൾ ആശ്ചര്യപ്പെട്ടു. അതിൽ ഗോതമ്പ് മണികളില്ല ശൂന്യമായ തോടുകൾ മാത്രം. അതിൽ ഗോതമ്പില്ല. എന്ത് സംഭവിച്ചു? ഇത്ര വലിയ ചെടികളിൽ നിന്ന് വലിയ ആദായം ലഭിക്കേണ്ടതായിരുന്നു.

ദൈവം ചിരിച്ച് കൊണ്ട് ചോദിച്ചു. ഇപ്പോൾ നീ എന്ത് പറയുന്നു?

കൃഷിക്കാരൻ പറഞ്ഞു. "ഞാൻ ആശ്ചര്യപ്പെടുകയായിരുന്നു. എല്ലാം എനിക്ക് നൽകപ്പെട്ടിരുന്നു. വിളവ് നശിക്കാനുള്ള സാധ്യതകൾ ഒന്നും ഉണ്ടായിരുന്നില്ല. നല്ല പച്ചപ്പും മനോഹാരിതയും ഉണ്ടായിരുന്നു. എന്റെ ഗോതമ്പിനെന്തുപറ്റി"?

ദൈവം പറഞ്ഞു "കാരണം അവിടെ അപകടങ്ങളൊന്നുമില്ലായിരുന്നു. നിങ്ങൾ അപകടങ്ങളെയെല്ലാം ഒഴിവാക്കി. ഗോതമ്പിന് ഇങ്ങനെ വളരാൻ പ്രയാസമാണ് അതിന് വെല്ലുവിളികൾ ആവശ്യമാണ്"

മണ്ണിൽ പൊന്നു വിളയിക്കാൻ ഗോതമ്പ് മണികൾക്ക് വല്ലാത്ത വെല്ലുവിളികൾ വേണം. ചാവാത്ത ഗോതമ്പ് മണികൾ ജീവിക്കുന്നില്ല. എന്ന് വരെ വ്യാഖ്യാനമില്ലേ? ചാവുന്നതിന് മുമ്പ്വരെയുള്ള സഹനങ്ങൾ എത്രവലുതാണ്. ഇന്ന് വിമർശനങ്ങളെ കൊല ചെയ്ത് എങ്ങനെ വിരാജിക്കാം എന്നാണ് ആലോചിക്കുന്നത്. അഭിപ്രായങ്ങളെ അടിച്ചമർത്തി ആസനങ്ങളിൽ അമർന്ന് അടയിരിക്കാം എന്നാണ് ചിന്തിക്കുന്നത്. ഒരു കടും കാറ്റുമില്ലാതെ, ഒരുപേമാരി പെയ്ത്തില്ലാതെ, ഭൂമി തിളപ്പിക്കുന്ന കനൽ വെയിലില്ലാതെ. എങ്ങനെ ഗോതമ്പ് മണിയാകാം എന്ന് ആലോചിച്ച് നണിയില്ലാത്ത പൊള്ള ഗോതമ്പ് തോടായി മാറുകയാണ്. ഈ പൊള്ളയായ തോടുകൾ ഊതിപ്പെരുപ്പിച്ച് നാം ജീവിക്കുകയാണ്. ഒരു ചെറുകാറ്റിനും ഒരു ചെറുമഴയ്ക്കും അടർത്തിക്കളയാൻ മാത്രമേ നാം ഉള്ളൂ എന്നെങ്കിലും ഓർമ്മവേണം. അപകടങ്ങളുടെ മുനമ്പിൽ നിന്ന് വളർന്നവനാണ് കാലങ്ങളെ അതിജീവിക്കുന്നവൻ.

■

E-mail: fr.thirumangalam@gmail.com

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ



> ‘പ്രവാചകതുല്യമായ ധൈര്യത്തോടെ എഴുതുവാൻ മാധ്യമ പ്രവർത്തകർക്ക് കഴിയണമെന്ന് സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ പ്രിൻസിപ്പാൾ ഫാ. ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർഎപ്പിസ്കോപ്പാ:’




# പ്രവാചക ശബ്ദത്തിന്റെ പത്രാധിപർ

മിഷൻ പ്രവർത്തനങ്ങളുടെ ശക്തമായ ഉപാധിയാണ് ഭാഷയും സാഹിത്യവും മാധ്യമവും. ഇവ ഫലപ്രദമാക്കി പ്രയോജനപ്പെടുത്തുവാൻ കഴിയണമെന്ന് പ്രശസ്ത ചിന്തകനും ദാർശനികനുമായ ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പാ.

മുപ്പതുവർഷത്തിലധികമായി പത്രമാധ്യമരംഗത്ത് പ്രവർത്തിക്കുന്ന അദ്ദേഹം മലങ്കര ഓർത്തഡോക്സ് സഭയുടെ നാല് പ്രമുഖ പ്രസിദ്ധീകരണങ്ങളുടെ ചീഫ് എഡിറ്ററായി പ്രവർത്തിച്ചു. യുവജനങ്ങളുടെ ശബ്ദമായിരുന്ന ‘ഓർത്തഡോക്സ് യൂത്ത്’ (1986–1995), സുവിശേഷദൗത്യത്തിനുള്ള ത്രൈമാസികയായ ‘ദൂതൻ’ (1991–2001), വിശ്വാസ പ്രബോധനങ്ങൾ വിശദീകരിക്കുന്ന ‘പൗരസ്ത്യ താരം’ (1990–1996), ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക വാർത്താപത്രിക ‘മലങ്കര ഓർത്തഡോക്സ് ഹെറാൾഡ്’ (1990–1992) എന്നിവയുടെ ചീഫ് എഡിറ്ററായിരുന്നു.

ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പാ ഇവയിൽ എഴുതിയ ‘മുഖപ്രസംഗങ്ങൾ’ കേരളത്തിന്റെ സാമൂഹികവും മതപരവുമായ ദർശനങ്ങൾ പ്രതിഫലിപ്പിക്കുന്നു. മലങ്കര സഭയുടെ പ്രമുഖമായ മാസികകളിൽ മൂന്നു ദശാബ്ദമായി (1980–2014) എഴുതിയ മുഖപ്രസംഗങ്ങളിൽ പ്രതിഫലിക്കുന്നത് ‘കാലത്തിന്റെ കണ്ണാടി’യാണ്. ഏതെങ്കിലും ഒരു വിഷയത്തിന്റെ വെറും പ്രതിഫലനമായി തീരുന്ന കണ്ണാടിയല്ല ഇതിലെ എഴുത്തുകൾ. കാലത്തിന്റെ നന്മതിന്മകൾ വിവേചിച്ച് വിശകലനം ചെയ്ത് നീതിയുടെ പക്ഷം പ്രതിഫലിപ്പിക്കുന്ന ‘അഴകുള്ള കണ്ണാടി’യാണ്. ഇതിലെ ഓരോ വിശകലനവും പത്രധർമ്മത്തിലെ പ്രവാചകത്വം പ്രതിധ്വനിപ്പിക്കുന്ന നിരീക്ഷണങ്ങളാണ്.

ഇംഗ്ലീഷിലും മലയാളത്തിലുമായി മുപ്പതിൽ അധികം ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ച ഡോ. മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പായ്ക്ക് വേദവും വേദശാസ്ത്രവും ഭാഷയും സാഹിത്യവും ശാസ്ത്രവും സാമൂഹികശാസ്ത്രവും എല്ലാം ഒരുപോലെ ആവശ്യാനുസൃതം വിഭവങ്ങളാക്കുവാൻ കഴിയും. അതിനാൽ വിഷയത്തിന്റെ തെരഞ്ഞെടുപ്പ്, വിശകലനത്തിന്റെ കൃത്യത, വാദമുഖങ്ങളുടെ വികാസം, സാധർമ്മ്യങ്ങളുടെ സന്നിവേശം, ഫലപ്രദമായ പ്രശ്നപരിഹാര നിർദ്ദേശങ്ങൾ എന്നിവയെല്ലാം മുഖപ്രസംഗങ്ങളിൽ പ്രകാശം പരത്തുന്നു.

**പത്രധർമ്മത്തിന്റെ ധാർമ്മികതയും നീതിശാസ്ത്രവും അവതരിപ്പിക്കുന്നത് ശ്രദ്ധിക്കുക:**

‘കേട്ടുകേൾവിയല്ല, വ്യക്തമായ സത്യസന്ധമായ വിവരണങ്ങളാണ് നൽകേണ്ടത്. പത്രക്കാർ സ്വയം ശിക്ഷണത്തിന് വിധേയപ്പെടണം. പ്രസക്തമല്ലാത്ത കാര്യങ്ങൾ നീട്ടി എഴുതുവാൻ പത്രത്താളുകൾ ഉപയോഗിക്കരുത്. സ്വാർത്ഥതയ്ക്കും വ്യക്തിതാല്പര്യത്തിനും ഇടം നൽകരുത്. അപ്രിയ സത്യങ്ങൾ കേൾക്കാൻ ഇഷ്ടപ്പെടാത്തവരും പത്രത്തിന്റെ ഉദ്ദേശ്യശുദ്ധിയെ ബഹുമാനിക്കാൻ ഇടയാകണം’

ആഗോളവൽക്കരണ പശ്ചാത്തലത്തിൽ മാധ്യമങ്ങളുടെ സാമൂഹിക പരിസ്ഥിതിയിൽ പത്രാധിപരുടെ അധികാരം തകർക്കുവാൻ കരുത്തുള്ള ബദൽ മാധ്യമസംസ്കാരം സാങ്കേതികതയുടെ മുന്നേറ്റംകൊണ്ട് കരുത്താർജ്ജിച്ചു. വാർത്തകളും ദൃശ്യങ്ങളും അതിശീഘ്രം പങ്കിടുന്ന ഇന്റർനെറ്റ് മാധ്യമങ്ങളോട് പത്രങ്ങൾക്ക് മത്സരിക്കുവാൻ കഴിയില്ലെന്ന

യാഥാർത്ഥ്യം തിരിച്ചറിഞ്ഞ് വൻകിട പത്രങ്ങൾ ഇന്റർനെറ്റ് എഡിഷനുകളും 7X24 തത്സമയ വാർത്തകളുമായി രംഗ പ്രവേശനം ചെയ്തു. മാധ്യമപ്രവർത്തനത്തിന് വിവിധങ്ങളായ ഭീഷണികൾ ഇന്റർനെറ്റ് ഉയർത്തിയപ്പോൾ "ജാതി-മത-വർഗ്ഗീയ-രാഷ്ട്രീയ-വ്യവസായ-കച്ചവട-കലാ സാംസ്കാരിക വിഭാഗങ്ങളെ പ്രീണിപ്പിച്ച് നിലനിൽക്കുക എന്ന നിലപാടിലാണ് ഭൂരിപക്ഷം മാധ്യമങ്ങളും എത്തി നിൽക്കുന്നത്". ഇത്തരം സാഹചര്യത്തിൽ ക്രിസ്തീയ പത്രധർമ്മത്തിന്റെ ധാർമ്മികത ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പ പങ്കിടുന്നു:

'കോർപ്പറേറ്റ് മുതലാളിമാരുടെ പരസ്യം വാങ്ങി സഭയുടെ പത്രങ്ങൾ നിലനിന്നാൽ അത് ധാർമ്മികമായി ശരിയോ? സഭയിലും സമൂഹത്തിലും ഒരു ശ്രേഷ്ഠശുശ്രൂഷയാണ് മാധ്യമ പ്രവർത്തനം. മാന്യതയുടെ അതിർവരമ്പുകൾ ലംഘിക്കാതെ ക്രിസ്തീയ മൂല്യങ്ങൾ സത്യസന്ധമായി പകർന്നു കൊടുക്കുവാൻ പത്രപ്രവർത്തനംമൂലം കഴിയണം'.

'മാധ്യമ പ്രവർത്തനം ഉൽകൃഷ്ടമായ സാമൂഹിക സേവനം' എന്ന സിദ്ധാന്തത്തിലാണ് ഡോ. മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പാ ഉറച്ച് വിശ്വസിക്കുന്നത്. അതിനാൽ 'സത്യസന്ധമായ വാർത്താശേഖരണവും പ്രസരണവും രോഗഗ്രസ്ത സമൂഹത്തിന് ഉത്തമ ഔഷധമായി തീരുമെന്ന് പഠിപ്പിക്കുന്നു'. മനുഷ്യനെ സമൂഹജീവിയായി വളർത്തുന്നതിനും ദൈവവിളിയുടെ ആന്തരിക സൗന്ദര്യം നിലനിർത്തുന്നതിനും മാധ്യമപ്രവർത്തകർക്ക് കഴിയണം എന്നും അദ്ദേഹം പ്രബോധിപ്പിക്കുന്നു.

ക്രിസ്തീയ പത്രമാസികകളിലാണ് മുഖപ്രസംഗമെങ്കിലും എഴുത്തിന്റെ ശൈലിയിലും ദാർശനിക അടിത്തറയിലും പ്രകടമാകുന്നത് സെക്കുലർ വീക്ഷണമാണ്. ക്രിസ്തീയ വേദവിശകലനങ്ങൾക്ക് തദ്ദേശീയ കാഴ്ചപ്പാടിൽ അടിസ്ഥാനം പണിയുന്ന കർമ്മകാണ്ഡമാണ് മുഖപ്രസംഗങ്ങളിൽ വെളിപ്പെടുന്നത്. ഏതു വിഷയമായാലും വിശകലനങ്ങൾ വിമർശനാത്മകവും നിഷ്പക്ഷവും ആയിരിക്കും. സമഗ്രമായ വിമോചനവും വികസനവും ലക്ഷ്യമാക്കിയുള്ള ജനപക്ഷവും നീതിപൂർവ്വമായ ദർശനങ്ങളും എഴുത്തിൽ പ്രകടമാകുന്നു.

'സമൂഹത്തെ സുബോധമുള്ളവരാക്കിത്തീർക്കുക' എന്നതാണ് മാധ്യമങ്ങളുടെ പ്രഥമ ധർമ്മം എന്ന് അദ്ദേഹം വിധിയെഴുതുന്നു. മാധ്യമപ്രവർത്തകരുടെ മൂന്നാം കണ്ണ് തുറന്നിരിക്കണമെന്ന് പറയുന്നു. എങ്കിൽ മാത്രമേ പത്രമുതലാളിമാരുടെ നിക്ഷിപ്ത താല്പര്യങ്ങൾ സംരക്ഷിക്കുന്ന കൂലിയെഴുത്തുകാരായി ഒതുങ്ങാതെ പ്രവാചകതുല്യമായ ധൈര്യത്തോടെ എഴുതുവാൻ മാധ്യമപ്രവർത്തകർക്ക് കഴിയുകയുള്ളൂവെന്ന് വാദിക്കുന്നു.

അദ്ദേഹം എഴുതുന്നു: 'തെറ്റായ പ്രതിച്ഛായകൾ സമൂഹത്തിന് പകർന്നു കൊടുക്കുന്നവയാണ് ഇന്നത്തെ മാധ്യമങ്ങൾ. കെട്ടിടങ്ങളുടെ മുകളിൽ കാന്തം എന്നതുപോലെ ശക്തി ഇന്ന് പണത്തിനാണ്. വ്യക്തി താല്പര്യങ്ങൾക്കാണ് വില. മുതലാളിത്ത താല്പര്യങ്ങൾക്ക് അടിമപ്പെട്ട് വീർപ്പുമുട്ടുന്നു മാധ്യമമേഖല.

**മാധ്യമങ്ങളുടെ പ്രത്യയശാസ്ത്ര രൂപീകരണത്തിലും നിർവ്വഹണത്തിലും തനതായ വ്യക്തിമുദ്ര പതിപ്പിച്ച ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പാ മാധ്യമദർശനങ്ങൾ വ്യക്തമാക്കുന്നു:**

1. സമകാലിക വിഷയങ്ങൾ വിമർശനവിധേയമാക്കി ധീരവും ശക്തവുമായി മാധ്യമധർമ്മം നിർവഹിക്കപ്പെടണം.

2. വ്യക്തമായ ലക്ഷ്യവും മൂലധനത്തേക്കുറിച്ചും നടത്തിപ്പിനെക്കുറിച്ചുമുള്ള പദ്ധതിയുമില്ലാതെ മാധ്യമം നടത്തരുത്.

3. പുതിയ തലമുറയുടെ ഭാഷയും മനശ്ശാസ്ത്രവും മനസ്സിലാക്കി ലഭ്യമായ ഏറ്റവും വിദഗ്ദ്ധരെക്കൊണ്ട് ഹ്രസ്വവും ആകർഷകവുമായി വിഷയം അവതരിപ്പിക്കണം.

4. മനുഷ്യനെ സാമൂഹിക ജീവിയായി വളർത്തുന്നതിനും ദൈവവിളിയുടെ ആന്തരിക സൗന്ദര്യം നിലനിർത്തുന്നതിനും മാധ്യമ പ്രവർത്തകർക്ക് കഴിയണം.

5. കോർപ്പറേറ്റുകൾക്ക് കീഴ്പ്പെടാതെ പ്രവാചകധർമ്മത്തോടെ സഭയിലും സമൂഹത്തിലും മാധ്യമപ്രവർത്തനത്തെ ശ്രേഷ്ഠശുശ്രൂഷയാക്കണം.

6. മാന്യതയുടെ അതിർവരമ്പുകൾ ലംഘിക്കാതെ ക്രിസ്തീയ മൂല്യങ്ങൾ സത്യസന്ധമായി പകരുവാൻ മാധ്യമ പ്രവർത്തകർക്ക് കഴിയണം.

7. മാധ്യമപ്രവർത്തനം ഉൽകൃഷ്ടമായ സാമൂഹിക സേവനമാകയാൽ സമൂഹത്തെ സുബോധമുള്ളവരാക്കിത്തീർക്കുവാൻ മാധ്യമപ്രവർത്തകർ സൂക്ഷ്മനിരീക്ഷണത്തിലൂടെ വിശ്വാസ്യത ആർജ്ജിക്കണം.

നാലു ക്രൈസ്തവ മാസികകളുടെ ചീഫ് എഡിറ്റർ എന്ന നിലയിലുള്ള അനുഭവ പരിചയത്തിലാണ് ഈ മാധ്യമ നിരീക്ഷണങ്ങൾ അദ്ദേഹം അവതരിപ്പിക്കുന്നത്.




**സമൂഹത്തെ സുബോധമുള്ളവരാക്കിത്തീർക്കുവാൻ മാധ്യമപ്രവർത്തകർ സൂക്ഷ്മ നിരീക്ഷണത്തിലൂടെ വിശ്വാസ്യത ആർജ്ജിക്കണം**

**മാധ്യമപ്രവർത്തനം എങ്ങനെ കാണുന്നു?**

മാധ്യമങ്ങൾ ക്രിയാത്മക വിമർശനങ്ങൾ സ്വാഗതം ചെയ്യണം. ആർക്കും നീതി നിഷേധിക്കപ്പെടരുത്. എല്ലാം സുതാര്യമാകണം. മാധ്യമ പ്രവർത്തനവും സുതാര്യതയുടേതാകണം. ലാളിത്യത്തിന്റെ സംസ്ക്കാരം സഭയിൽ വളരണം. സഭയുടെ ചട്ടക്കൂട്ടിൽ നിന്ന് വേറിട്ട് ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യണം. സുവിശേഷ സാന്നിധ്യം മാധ്യമങ്ങളിലൂടെ പങ്കിടണം. സാന്ത്വനം പകരുന്ന രചനകൾ പ്രോത്സാഹിപ്പിക്കണം.

**ഇന്നത്തെ മാധ്യമങ്ങളെ എങ്ങനെ വിലയിരുത്തുന്നു?**

മാധ്യമങ്ങൾ ജനങ്ങളുടെ ശബ്ദം ആകണം. പണാധിപത്യത്തിൽ നിന്നും അനീതിയുടെ ഘടനയിൽനിന്നും മാധ്യമങ്ങൾ പുറത്തുവരണം. ആഡംബരങ്ങളും ആഘോഷങ്ങളും അധികം പ്രോത്സാഹിപ്പിക്കപ്പെടരുത്. എഴുത്തിലും കലയിലും കടന്നു കയറിയ വൈകൃതങ്ങൾക്ക് എതിരെ ജാഗ്രതയും സൂക്ഷ്മതയും വേണം.

**സഭയിലെ മാധ്യമ പ്രവർത്തനം എങ്ങനെ വിലയിരുത്തുന്നു?**

മാധ്യമ പ്രവർത്തനം സഭ 'സീരിയസാ'യി ഇതുവരെ എടുത്തിട്ടില്ല. സഭയിൽ ഒട്ടനവധി പ്രസിദ്ധീകരണങ്ങൾ

ഉണ്ട്. ചുമതലപ്പെട്ടവർ ഒരുവിധം നടത്തിക്കൊണ്ടു പോകുന്നു എന്നു മാത്രം. ഉള്ളടക്കത്തിലും അവതരണത്തിലും പുതുമ സൃഷ്ടിക്കുവാൻ കഴിയുന്നില്ല. പലതും സാമ്പത്തികമായി പ്രതിസന്ധിയിലാണ്. അതിനാൽ ക്രമമായി പ്രസിദ്ധീകരിക്കുവാനും കഴിയുന്നില്ല.

'മലങ്കരസഭ' മാസിക സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമാണ്. സഭയുടെ മുഴുവൻ വീടുകളിലും അവ ലഭ്യമാക്കുവാനുമുള്ള സംവിധാനം ഉണ്ടാക്കണം. ഔദ്യോഗിക അറിയിപ്പുകൾ എല്ലാം അതിൽ കൂടി നൽകണം.

ഏറ്റവും ആകർഷകമായി 'മലങ്കരസഭ'യുടെ ഇംഗ്ലീഷ് പതിപ്പ് ഉണ്ടാകണം. സഭയെക്കുറിച്ച് ആഗോള തലത്തിലുള്ള വാർത്താ വിശകനങ്ങൾ അതിൽ ഉണ്ടാകണം. ലോകം മുഴുവൻ ഉള്ള സഭാ ആസ്ഥാനങ്ങളിലേക്ക് മലങ്കരസഭയുടെ ഇംഗ്ലീഷ് പതിപ്പ് അയച്ചുകൊടുക്കണം. ഇന്റർനെറ്റ് എഡിഷനും ഉണ്ടാകണം. ഭീമമായ തുക ആവശ്യമായി വരാം. സഭാ ബജറ്റിൽ സഭാ പ്രസിദ്ധീകരണങ്ങൾക്ക് ആവശ്യമായ തുക ഉൾക്കൊള്ളിക്കണം.

പരസ്യമില്ലാതെ മാസിക പ്രസിദ്ധീകരിക്കുവനുള്ള പദ്ധതികൾ ആവിഷ്ക്കരിക്കണം. പ്രസിദ്ധീകരണങ്ങൾക്കു മാത്രമല്ല; പുസ്തകങ്ങൾ, പബ്ലിക് റിലേഷൻസ് എന്നിവയ്ക്ക് എല്ലാം ഫലപ്രദമായ സംവിധാനം ഉണ്ടാകണം. മാധ്യമ പ്രവർത്തനം മിഷൻ ദൗത്യമായി സഭ ഏറ്റെടുക്കണം. അതിനുള്ള ബോധനം ശക്തിപ്പെടുത്തണം.

സമകാലീക രാഷ്ട്രീയ പ്രശ്നങ്ങൾ പരിസ്ഥിതിവികസന കാഴ്ചപ്പാടുകൾ എന്നിവയെല്ലാം ചർച്ച ചെയ്യപ്പെടണം. സമൂഹത്തിന്റെ സ്പന്ദനങ്ങൾ തിരിച്ചറിയുവാൻ കഴിയണം. ഗവേഷണ മൂല്യമുള്ള രചനകൾ ഉണ്ടാകണം. എന്നാൽ അക്കാദമിക് വൈദഗ്ധ്യത്തേക്കാൾ അനുഷ്ഠാനങ്ങളുടെ പാരമ്യതയ്ക്ക് പ്രാധാന്യവും നൽകണം. ബുദ്ധിയേക്കാൾ ജീവിതമാണ് പ്രധാനം.

'മധ്യമപ്രവർത്തനത്തിന് ലളിതമായ വാക്കുകൾ വേണം. വളച്ചുകെട്ടില്ലാതെ കാര്യങ്ങൾ നേരെ പറയണം. കോർപ്പറേറ്റ് വാണിജ്യ ലാഭതാല്പര്യങ്ങളിൽനിന്നും പുറത്തുവന്നു സമൂഹത്തിന് സുബോധം പകരുന്ന മാധ്യമ പ്രവർത്തനം ശക്തിപ്പെടുത്തണം' എന്നു പ്രവചിക്കുന്നു ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പാ. പത്രമാധ്യമരംഗത്തും സാങ്കേതിക മാധ്യമരംഗത്തും സ്ഥിരോത്സാഹത്തോടും സാമൂഹിക പ്രതിബദ്ധതയോടും നീതിബോധത്തോടും പ്രവർത്തിക്കുവാൻ സന്നദ്ധരായ പ്രതിഭാശാലികളെ സൃഷ്ടിച്ചെങ്കിൽ മാത്രമേ സഭാശുശ്രൂഷയിൽ വിവരസാങ്കേതികതയുടെ നന്മ ഉൾക്കൊള്ളുവാൻ കഴിയൂ എന്ന് അദ്ദേഹം വിശ്വസിക്കുന്നു. നിസ്തന്ദ്രമായ പ്രയത്നവും കഠിനാദ്ധ്വാനവും കൊണ്ട് സ്വായത്തമാക്കിയ പരിജ്ഞാനത്തിന്റെ കൈപ്പുണ്യം അക്ഷരങ്ങളിലൂടെയും വാക്പ്രവാഹങ്ങളിലൂടെയും മനുഷ്യമനസാക്ഷിയെ സ്പർശിക്കുന്ന ധീരനും ശക്തനുമായ പ്രവാചകനും മാധ്യമയോഗിയുമാണ് ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പ.

മലങ്കരയുടെയും മലയാളത്തിന്റെയും സാമൂഹിക സാംസ്കാരിക സഭാചരിത്രത്തിന്റെയും വികസനസ്വപ്നങ്ങളാണ് അദ്ദേഹത്തിന്റെ മുഖപ്രസംഗങ്ങളിൽ പ്രകാശം പരത്തുന്നത്. ഇതിലെ ദർശനങ്ങൾ നമ്മെ കലഹിപ്പിക്കുകയും പ്രചോദിപ്പിക്കുകയും അസ്വസ്ഥമാക്കുകയും ചെയ്യും. എഴുത്തിന്റെ ഈ കർമ്മകാണ്ഡം അനുവാചക ഹൃദയത്തെ ശുദ്ധീകരിക്കുന്നു. സമൂഹത്തെ നീതിബോധത്തിലേക്ക് നയിക്കുകയും ചെയ്യുന്നു. എഴുത്തിലും വായനയിലും ശ്രദ്ധിക്കുന്ന കെ.എൽ. മാത്യു വൈദ്യൻ 60 ന്റെ നിറവിൽ മാവേലിക്കര ഭദ്രാസനത്തിൽ ഇടയശുശ്രൂഷ നിർവ്വഹിക്കുന്നു. ■



അഖില മലങ്കര സന്യാസി സമൂഹം കേന്ദ്ര സെക്രട്ടറിയായി നിയമിതനായ ഫാ. എം.സി. കുറിയാക്കോസ്. പഴയസെമിനാരി മാനേജരും സെറാംപൂർ സർവ്വകലാശാലയിലെ ഡീമിൻ ഗവേഷണ വിദ്യാർത്ഥിയുമാണ്.



കേരളാ ലളിതകലാ അക്കാദമിയുടെ ഓണറബിൾ മെൻഷൻ അവാർഡ്, പതിനായിരം രൂപായും പ്രശസ്തി പത്രവും സാംസ്ക്കാരിക മന്ത്രി കെ.സി. ജോസഫിൽ നിന്നും കാർട്ടൂണിസ്റ്റ് ജോയി കുളനട സ്വീകരിക്കുന്നു.



ബഹ്റിൻ മനാമാ ഗൾഫ് റെസിഡൻസി ഹാളിൽ നടന്ന 14–ാമത് 'സംസ്ക്കാരങ്ങൾ മാനവ സേവനത്തിന് എന്ന രാജ്യാന്തര സാംസ്ക്കാരിക സംഗമത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പങ്കെടുത്തപ്പോൾ'



ബസ്ക്യാമോ അസോസിയേഷൻ വാർഷിക ക്യാമ്പ് പരുമലയിൽ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു. സെക്രട്ടറി ജെസി വർഗീസ്, ഫാ. ജോർജ് മാത്യു കുറ്റികണ്ടത്തിൽ, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, പരുമല സെമിനാരി മാനേജർ ഔഗേൻ റമ്പാൻ എന്നിവർ സമീപം.



അന്തർ ദേശീയ പാർലമെന്ററി അസംബ്ലി പ്രതിനിധി സംഘം മുഖ്യമന്ത്രി ഉമ്മൻചാണ്ടിയെ സന്ദർശിച്ചപ്പോൾ. ഫാ. ഡോ. കെ. എം. ജോർജ്, ജോസഫ് എം. പുതുശ്ശേരി എന്നിവർ സമീപം. ഗ്രീക്ക് പാർലമെന്റ് ആസ്ഥാനമായി യൂറോപ്പിലെ 27 രാജ്യങ്ങൾ ചേർന്നാണ് ഇന്റർ പാർലമെന്ററി അസംബ്ലി ഓൺ ഓർത്തഡോക്സി രൂപീകരിച്ചിരിക്കുന്നത്.

## ആർദ്ര വാർഷിക യോഗം

**ദേവലോകം:** മലങ്കര ഓർത്തഡോക്സ് സഭയുടെ സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ 12–ാമത് വാർഷിക പൊതുയോഗം 2014 ജൂൺ 28 ശനിയാഴ്ച 2 മണിക്ക് ദേവലോകം കാതോലിക്കേറ്റ് അരമന ആഡിറ്റോറിയത്തിൽ നടത്തും. പൊതുസമ്മേളനം 12 മണിക്ക് കേരള ആഭ്യന്തരമന്ത്രി രമേശ് ചെന്നിത്തല ഉദ്ഘാടനം ചെയ്യും. കുവൈറ്റ് അഹമ്മദി സെന്റ് തോമസ് പള്ളിയുടെ സഹായത്തോടെ നടപ്പാക്കുന്ന 'വിദ്യാദീപം' വിദ്യാഭ്യാസ സഹായ പദ്ധതിയുടെ ഉദ്ഘാടനവും മന്ത്രി നിർവ്വഹിക്കും.

ആർദ്ര പ്രസിഡന്റ് ഡോ. തോമസ് മാർ അത്താനാസിയോസ് അദ്ധ്യക്ഷത വഹിക്കും. മുൻ ജനറൽ സെക്രട്ടറി പ്രൊഫ. റ്റൈറ്റസ് വർക്കി വെബ്സൈറ്റ് ഉദ്ഘാടനം നിർവ്വഹിക്കും. എല്ലാ അംഗങ്ങളും 12 മണിക്ക് യോഗത്തിൽ സംബന്ധിക്കുവാൻ എത്തണമെന്ന് ജനറൽ സെക്രട്ടറി അഡ്വ. ഡോ. ഐസക്ക് പാമ്പാടി അറിയിച്ചു.

## സ്മൃതി മന്ദിര കൂദാശ

**വേങ്ങൂർ:** മാർ ബർസൗമ പള്ളിയിൽ മാത്യൂസ് മാർ എപ്പിഫാനിയോസ് സ്മൃതി മന്ദിരത്തിന്റെ കൂദാശ മെയ് 31–ന് സഖറിയാ മാർ അന്തോണിയോസ് ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, ഡോ. യൂഹാനോൻ മാർ തേവോദോറോസ് എന്നീ പിതാക്കന്മാരുടെ നേതൃത്വത്തിൽ നടന്നു.

അസോസിയേഷൻ സെക്രട്ടറി, ഡോ. ജോർജ് ജോസഫ്, ഫാ. ഫിലിപ് മാത്യു, ഫാ. ഡോ. കെ. ഗീവർഗീസ്, ഫാ. സ്റ്റീഫൻ വൈരമൺ, ഫാ. സി. ഡി. തോമസ് വടവുകോട്, വാളിയോട് ജേക്കബ്, മാനേജിംഗ് കമ്മിറ്റി അംഗം ജോസ് ജെ. ജോർജ്, വികാരി ഫാ.ജോൺ വർഗീസ് എന്നിവർ പ്രസംഗിച്ചു.

## ശ്രീ.പി.പി. മാത്യു വട്ടക്കുന്നേലിന് റെഡ് ക്രോസ്സിന്റെ ആദരം




ഇൻഡ്യൻ റെഡ് ക്രോസ് സൊസൈറ്റി പേട്രൻ മെമ്പർ ശ്രീ. പി. പി. മാത്യു വട്ടക്കുന്നേലിനെ റെഡ് ക്രോസ് സൊസൈറ്റി പ്രസിഡന്റും കേരള ഗവർണ്ണറുമായ ശ്രീമതി ഷീലാ ദീക്ഷിത് ആദരിച്ചു. പി.പി. മാത്യുവിന്റെ നിസ്വാർത്ഥമായ സാമൂഹ്യ സേവനത്തിനു ലഭിച്ച സ്ഥാന ലബ്ധികൾക്കാണ് ആദരം. സംസ്ഥാന ആരോഗ്യ-കുടുംബ ക്ഷേമ വകുപ്പ് മന്ത്രി ശ്രീ. വി.എസ്. ശിവകുമാർ, റെഡ് ക്രോസ്സ് സംസ്ഥാന ചെയർമാൻ അഡ്വ. സുനിൽ സി. കുര്യൻ, സെക്രട്ടറി രജത ശ്രീ. എസ്. എൽ., മാനേജിംഗ് കമ്മറ്റി അംഗം എസ്. മഹേശ്വർ എന്നിവർ സമീപം.

Advt

Ist Death Anniversary
8-06-2014

14th Death Anniversary
27-08-2014



**MARIAMMA MATHAI** **P.I. MATHAI**

### പാറേൽ – മല്ലപ്പള്ളി

### പകലോമറ്റം പാലയ്ക്കാമണ്ണിൽ കുടുംബം

ഏറ്റവും പ്രിയപ്പെട്ട അപ്പച്ചന്റെയും അമ്മച്ചിയുടെയും ഓർമ്മകളോടെ
മക്കൾ – മരുമക്കൾ – കൊച്ചുമക്കൾ – കൊച്ചുകൊച്ചുമക്കൾ



പ. ഗീവർഗീസ് പ്രഥമൻ ബാവായുടെ അമൂല്യ ശേഖരം മലങ്കര സഭയിലെ ഏറ്റവും സീനിയർ വൈദികനായ ഫാ. കെ. സി. പുന്നൂസ് ചൂരപ്പാടിയിൽ (103 വയസ്സ്) നിന്നും മലങ്കര ഓർത്തഡോക്സ് സഭയ്ക്കുവേണ്ടി പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഏറ്റു വാങ്ങുന്നു.

## ഇടമുളയ്ക്കൽ വി.എം.ഡി.എം. സെന്ററിലെ ചാപ്പൽ കൂദാശ

**ആയൂർ:** ഇടമുളയ്ക്കൽ വി.എം.ഡി.എം. സെന്ററിൽ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെയും പ. വട്ടശ്ശേരിൽ തിരുമേനിയുടെയും നാമത്തിലുള്ള ചാപ്പലിന്റെ കൂദാശ നടത്തി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ മുഖ്യ കാർമികത്വം വഹിച്ചു. തിരുവനന്തപുരം ഭദ്രാസന പ്രഥമ മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദീയസ്ക്കോറോസ് തിരുമേനിയാണ് ഭദ്രാസനത്തിന്റെ ഉപകേന്ദ്രമായ വി.എം.ഡി.എം. സെന്റർ സ്ഥാപിച്ചത്.

## പ്രകൃതി സൗഹൃദ സമീപനം വളരണം




**കുറിച്ചിമുട്ടം:** പ്രകൃതി സൗഹൃദ സമീപനം ആദ്ധ്യാത്മീക ജീവിതത്തിൽ വളർത്തിയെടുക്കണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാ പരിസ്ഥിതി കമ്മീഷൻ ചെയർമാൻ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു.

പ്രകൃതിയെ സ്നേഹിക്കുവാനും കരുതുവാനും കഴിയുമ്പോഴാണ് സമഗ്രമായ വികസനം സഭയിലും സമൂഹത്തിലുമുണ്ടാകുന്നതെന്ന് അദ്ദേഹം പറഞ്ഞു.

ചെങ്ങന്നൂർ ഭദ്രാസനത്തിലെ കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന പരിസ്ഥിതി ദിനാഘോഷം ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന മെത്രാപ്പോലീത്തായെ യോഗം അനുമോദിച്ചു. വികാരി ഫാ. ബിനു ജോയി അദ്ധ്യക്ഷത വഹിച്ചു.

Raise Your Voice not the sea level എന്നതായിരുന്നു 2014-ലെ ലോക പരിസ്ഥിതി ദിനത്തിന്റെ ചിന്താവിഷയം.





വൈ.എം.സി.എ. മലപ്പുറം സബ് റീജിയൻ ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ട ഫാ. മാത്യൂസ് വട്ടിയാനിക്കൽ ചുങ്കത്തറ. കേരള മദ്യനിരോധന സമിതി ഉത്തര മേഖല ജനറൽ കൺവീനറായും കെ.സി.സി. മലപ്പുറം സോൺ പ്രസിഡന്റായും പ്രവർത്തിക്കുന്നു. മലബാർ ഭദ്രാസനത്തിലെ പെരുങ്കുളം മാർ ഗ്രീഗോറിയോസ് പള്ളി വികാരിയും വയലത്തല മാർ സേവേറിയോസ് വലിയപള്ളി ഇടവകാംഗവുമാണ്.



മർത്തമറിയം വനിതാ സമാജം വാർഷിക പരീക്ഷയിൽ സീനിയർ വിഭാഗത്തിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ കുടശ്ശനാട് സെ. സ്റ്റീഫൻസ് കത്തീഡ്രൽ മർത്തമറിയം സമാജം ജനറൽ സെക്രട്ടറി സാലി തോമസ് കല്ലിനാൽ.



മലങ്കര ഓർത്തഡോക്സ് സഭയിലെ സഞ്ചാര സുവിശേഷകനായി പ്രവർത്തിക്കുവാൻ തുടങ്ങിയിട്ട് അമ്പതു വർഷം തികയുന്ന കെ.വി. മാത്യു.

കാട്ടൂർ സെന്റ് മേരീസ് വലിയ പള്ളിയിൽ കുഴിമണ്ണിൽ മലയിൽ മത്തായി വർഗീസിന്റെയും അന്നാമ്മ വർഗീസിന്റെയും മകനായി 1942 ഏപ്രിൽ 20-ന് ജനിച്ചു.

ദാനിയേൽ മാർ പീലക്സിനോസ് 1957 ഏപ്രിൽ 18-ന് വി. മദ്ബഹായിൽ പ്രവേശിപ്പിച്ചു. പള്ളികളിൽ പ്രസംഗിക്കുന്നതിനുള്ള അനുമതിയും നൽകി. തുടർന്ന് സഞ്ചാര സുവിശേഷകനായി. തുടർച്ചയായി 50 വർഷമായി ദുഃഖവെള്ളിയാഴ്ച പ്രസംഗിച്ചു. ഇപ്രാവശ്യം വെല്ലൂർ സെന്റ് ലൂക്ക് പള്ളിയിൽ ദുഃഖവെള്ളിയാഴ്ച പ്രഭാഷണം നടത്തി. ഇടവകക്കാർ പൊന്നാട അണിയിച്ചു ആദരിച്ചു.

ഇപ്പോൾ നിലയ്ക്കൽ ഭദ്രാസന സഞ്ചാര സുവിശേഷകനായി പ്രവർത്തിക്കുന്ന കെ.വി. മാത്യൂസിന്റെ മകനാണ് പരേതനായ ഫാ. വർഗീസ് മാത്യു (സന്തോഷ് അച്ചൻ).

ഫോൺ: 04682210114



അഖില മലങ്കര സൺഡേ സ്ക്കൂൾ സോണൽ മത്സരത്തിൽ (നോർത്ത് സോൺ) സീനിയർ പ്രസംഗത്തിന് ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ജെസ്ന. കണ്യാട്ടുനിരപ്പ് സെ. ജോൺസ് ഇടവകയിൽ ഊമേലിൽ നിക്കോളാസിന്റെയും ജിനിതയുടെയും മകൾ.

# വിവാഹം : ഒരു മേള

പണാധിപത്യപ്രകടനം അതിന്റെ പാരമ്യത്തിൽ എത്തിനില്ക്കുന്നസമയമാണ് ആധുനിക കാലത്തെ വിവാഹം.ഇന്ന് ഏറ്റവും കൂടുതൽ പണം ധൂർത്തടിക്കപ്പെടുന്നത് വിവാഹസമയത്താണ്. പണക്കൊഴുപ്പ് കാണിക്കുവാനുള്ള സുവർണ്ണാവസരം. 'ഗായകസംഘം' എന്ന പേരിൽ വരുന്ന പ്രൊഫഷണൽ ഗാനമേളക്കാർ, തോഴിമാരുടെ "വസ്ത്രദാരിദ്ര്യം". തോളിന് തഴേക്ക് പരമാവധി ഇറങ്ങിക്കിടക്കുന്നതും എന്നാൽ നിലത്ത് വിസ്താരത്തിൽ വിരിച്ചിടുന്നതുമായ "ഗൗൺ".

മണവാളനെ സ്വീകരിക്കാൻ നെറ്റിപ്പട്ടം കെട്ടിയ ആനകളെ താളവാദ്യമേളങ്ങളുടെ അകമ്പടിയോടെ പള്ളിയങ്കണത്തിൽ നിരത്തി നിർത്തുന്നതിനോളം നമ്മുടെ വിശ്വാസികൾ വളർന്നിരിക്കുന്നു. വരവേല്പിന് മാത്രം ലക്ഷങ്ങൾ ചെലവഴിക്കാനും കഴിയുന്നു. കാരണം ഇതുപോലെ നടന്ന ഒരിടത്തേ ചെലവ് തിരക്കി, ചുമതലക്കാർ പറഞ്ഞു, ആന ഒന്നിന് ഇരുപത്തയ്യായിരം വച്ച് ഏഴ് ആന, അതിന് തന്നെ ഒരു ലക്ഷത്തി എഴുപത്തയ്യായിരം. അത് കേട്ടപ്പോഴെ കണ്ണിൽ ഇരുട്ട് കയറിയപോലെ. ബോധം കെടരുതല്ലോ എന്നോർത്ത് ബാക്കി വന്നചെലവുകൾ ചോദിച്ചില്ല.വൈദികരുൾപ്പടെയുള്ള വിശ്വാസസമൂഹത്തെ നിശബ്ദരാക്കി ഗായകസംഘത്തിന്റെ അരങ്ങുതകർക്കൽ... പൗരസ്ത്യ ആരാധനയുടെ സ്വഛതയും ശാന്തതയും നഷ്ടമാകുന്നത് പൗരസ്ത്യ ആരാധനാപാരമ്പര്യം നേരിടുന്ന മറ്റൊരു വെല്ലുവിളിയാണ്. ഏത് വിഴുപ്പും തൂക്കിയിടാനുള്ള ഹാംഗറുകളായി നമ്മുടെ കൂദാശകൾ മാറാൻ പാടില്ല. കാരണം അത് അപ്രത്യക്ഷങ്ങളായ ദൈവകൃപകൾ വ്യാപരിക്കുന്ന പ്രത്യക്ഷങ്ങളായ കർമ്മങ്ങളാണ്. ആ ഒരു വിശ്വാസവും അത് നല്കുന്ന ഗൗരവവും നമ്മുടെ വിശ്വാസികൾക്കുണ്ടായിരിക്കണം.

വിവാഹകൂദാശയിൽ വൈദികർ നിരയായി നല്കുവാനും ആദ്യ സ്റ്റാൻസാ വൈദികർ തന്നെ പാടുവാനും താളങ്ങൾ കർശനമായി നിരോധിക്കുവാനും മറ്റുമുള്ളനിർദ്ദേശങ്ങൾ ഉൾപ്പെടുത്തി വിവാഹകൂദാശയുടെ നടത്തിപ്പ് സംബന്ധിച്ച് വ്യക്തമായ മാർഗ്ഗനിർദ്ദേശങ്ങൾ ഉണ്ടാകണം.

ക്യാമറ വീഡിയോ മുതലായവയുടെ അമിതസാന്നിധ്യവും കുടകളുടെ സംഖ്യാതീതമായ സാന്നിധ്യവും (മുടികകൾ മുടിഞ്ഞവ നിരനിരയായി എന്നതിന് പകരം 'കുടകൾ നിരന്നവ നിരനിരയായി' എന്ന് പാടേണ്ട അവസ്ഥ) ദേവാലയത്തെ സ്റ്റുഡിയോ ആക്കി മാറ്റുന്നു. സംബന്ധിക്കുന്നവരുടെ ശ്രദ്ധമുഴുവൻ ക്യാമറാക്കാരുടെ പരാക്രമത്തിലേക്ക് തിരിയുന്നു. പണാധിപത്യം കൂദാശയിലേക്ക് കടന്നുകയറുന്നതിന്റെ മറ്റൊരു അടയാളമാണിത്. ഫാഷൻ പരേഡും അത് "കവറ്" ചെയ്യാൻ ദേവാലയത്തിൽ ഓടിനടക്കുന്ന വീഡിയോക്കാരും കൂദാശയുടെ പവിത്രതയെ അപ്രസക്തമാക്കുന്നു.

പവിത്രമായ വിവാഹകൂദാശകളെ 'മേള'കളാക്കി കൂദാശയുടെ ശോഭകെടുത്തിക്കളയുന്നു. ഞായറാഴ്ച വിവാഹത്തിന് നല്ലതായിരുന്നു കാരണം പവിത്രമായ ആ കൂദാശ കൂദാശകളുടെ രാജ്ഞിയായ വി. കുർബാനയുമായി ബന്ധിപ്പിക്കുന്നു എന്നാൽ ഇന്ന്.

1. സമയത്തിന്റെ സമ്മർദ്ദം ആരാധനനയെ ദോഷമായി ബാധിക്കുന്നു.

2. 'അത്താഴസദ്യ' എന്ന് പേരിൽ പല വിവാഹ ഭവനങ്ങളിലും ശനി, പാതിരാത്രി വരെ തുടരുന്ന തീറ്റിയും "കുടി" യും ആഘോഷങ്ങളും ഞായർ ദിനത്തെ അശുദ്ധമാക്കുന്നു.

3. വധൂവരന്മാരും കുടുംബവും വി. കുർബാനമുടക്കാൻ പ്രേരിതരാകുന്നു.ഞായർ രാവിലെ ബ്യൂട്ടി പാർലറിലേക്ക് നയിക്കപ്പെടുന്ന വധു. ഒരുക്കങ്ങളും ഫോട്ടോയെടുപ്പും പ്രഭാതഭക്ഷണവുമായി ആരാധനാസമയത്ത് വിവാഹവീട്ടിൽ ഒത്തുകൂടുന്ന വിശ്വാസികളുടെ "വലിയസമൂഹം".

4. ക്ഷണിക്കപ്പെടുന്ന വൈദികരും മെത്രാപ്പോലീത്താമാരും അവർ ആരാധന നടത്തുന്നദേവാലയങ്ങളിൽ നിന്ന് തിടുക്കത്തിൽ പോകേണ്ടിവരുന്നത് കൊണ്ട് അതാത് ദേവാലയങ്ങളിൽ വിവിധ പ്രയാസങ്ങൾ.

**പിൻമൊഴി:**

**കാലത്തിന്റെ കുത്തൊഴുക്കിൽ നടത്തിപ്പ്കാർക്ക് പണക്കൊഴുപ്പ് കാണിക്കാൻ കൂദാശകളുടെ പവിത്രതയെ ബലികഴിക്കാൻ ഇടയാകരുത്.**

**- ഫാ. ചെറിയാൻ ടി. സാമുവേൽ, വഞ്ചിത്ര**

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/June/2014

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment

# പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായ്ക്ക്

# അശ്രുപൂജ



*Inserted by:*

## JACOB MATHEW & FAMILY

## (JOJO, MALAYSIA)

Managing Committee Member, Malankara Orthdox Syrian Church

PRINTED AND PUBLISHED BY FR. THOMAS P. MUKALIL, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR DR. ZACHARIAH MAR APREM RS. 15/-